# ഗീതയിലേക്ക് ഒരു എത്തിനോട്ടം



സ്വാമി ശ്രീ പുരുഷോത്തമാനന്ദ
മഹാരാജ്

ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



മഹാബുദ്ധിശാലിയും ത്യാഗിയും ലോകപ്രശസ്തനുമായ ശ്രീ വിവേകാനന്ദ സ്വാമികളോടുള്ള അഗാധമായ സ്നേഹാദരങ്ങളുടെ ചിഹ്നമായി അദ്ദേഹത്തിനു സമർപ്പിക്കുന്നു.

# ആമുഖം

സീത്താപ്പൂർക്കാരനായ പണ്ഡിററ് ചന്ദ്നാരായൺ ഹർകൗലി എൻെറ ഒരു അടുത്ത സ്നേഹിതനായിരുന്നു. അദ്ദേഹം ഒരു പ്രഛന്ന സന്ന്യാസി ആയിരുന്നു. പ്രാപഞ്ചിക കാര്യങ്ങളുടെ നടുവിലായിരുന്നെങ്കിൽ പോലും വെള്ളത്തിലെ താമരപോലെ അദ്ദേഹം എല്ലാററിൽ നിന്നും ഒഴിഞ്ഞുതന്നെ കഴിഞ്ഞു. സാധുസേവനമായിരുന്നു. അദ്ദേഹത്തിൻെറ പ്രധാന ആദ്ധ്യാത്മിക സാധന. അദ്ദേഹം എന്നെ സീത്താപ്പൂരിലേക്കു ക്ഷണിക്കുക പതിവായിരുന്നു. ഒരിക്കൽ അദ്ദേഹത്തിൻെറ വസതിയിൽവച്ച്, കുറച്ചു ഗീതാപ്രവചനങ്ങൾ നടത്തണമെന്ന് ആവശ്യപ്പെടുകയുണ്ടായി. വളരെ വർഷങ്ങൾക്കുശേഷം ആ പ്രവചനങ്ങൾ ഇപ്പോൾ ഒരു ലഘുപുസ്കമായി പ്രസിദ്ധപ്പെടുത്തുകയാണ്.

വസിഷ്ഠഗുഹ, പുരുഷോത്തമാനന്ദ.

2-10-1953.

ഈ ലഘുഗ്രന്ഥം, ഭഗവദ്ഗീതയ്ക്കു് ഉത്കൃഷ്ടമായ ഒരു അവതാരിക നൽകുന്നു. ഈ ഗ്രന്ഥത്തിന്റെ കർത്താവു് ഭഗവദ്ഗീതയെ വളരെയധികം സ്നേഹിക്കുന്ന ആളാണെന്നു മാത്രമല്ല, അതിലെ ഉപദേശങ്ങളുടെ മൂർത്തിമദ്ഭാവം കൂടിയാണു്. ഇതിലെ ഏതാനും പേജുകളിൽ ഹിന്ദുധർമ്മശാസ്ത്രങ്ങളിൽവച്ചു് ഏററവും പ്രധാനമായ ഭഗവദ്ഗീതയുടെ സാരം ഉൾക്കൊള്ളിച്ചിരിക്കുന്നു. ഇതു വായിക്കുന്നവർ, മൂലഗ്രന്ഥം വായിക്കുന്നതിനും അതിലെ ഉപദേശങ്ങൾ പരിശീലിക്കുന്നതിനും പ്രചോദിതരാകുമെന്നതു് തീർച്ചയാണു്.

ഐ. കെ. തായ്മ്നി.

# ഉള്ളടക്കം

പ്രവചനങ്ങൾ.

# പ്രസ്താവന

''ഓം അചിന്ത്യാവ്യക്തരൂപായനിർഗ്ഗുണായ
ഗുണാത്മനെ
സമസ്തജഗദാധാരമൂർത്തയേബ്രഹ്മണെ നമഃ''

തപോമയമായ ജീവിതം നയിച്ച് ലോകത്തെ ഉദ്ധരിക്കുന്ന ദൗത്യവ്യവസായത്തിൽ വിളങ്ങിയമഹാത്മാക്കൾ നമ്മുടെ ഭാരതവർഷത്തിൽ അനേകരുണ്ട്. അവരുടെ അനുഗ്രഹവർഷം കൊണ്ടാണ് ധർമ്മച്യുതി നിസ്സീമമായി അനുഭവപ്പെടാതെ ഭാരതം ഇപ്പോഴും പരിശോഭിക്കുന്നത്. ആദ്ധ്യാത്മിക മാർഗ്ഗത്തിൽ വെളിച്ചം വീശിയ ആ വിശിഷ്ടപുരുഷന്മാരുടെ ശിഷ്യപരമ്പര ഭാരതത്തിൽ അങ്ങിങ്ങായി ഇന്നും നിലനിന്നുവരുന്നു. ശ്രീരാമകൃഷ്ണപ്രസ്ഥാനം ആ പരമ്പരയിൽപെട്ട ഒന്നാണ്. അതു് ലോകമെമ്പാടും അനേകം ശാഖോപശാഖകളോടുകൂടി പടർന്നുപന്തലിച്ച് ഭക്തന്മാർക്ക് അഭയവും ആശ്വാസവും അരുളികൊണ്ട് വിജയിക്കുന്നു. ആ പ്രസ്ഥാനത്തിൽ നിന്നും സംന്യാസംസ്വീകരിച്ച് ഹിമാലയത്തിലുള്ള വസിഷ്ഠ ഗുഹ ആസ്ഥാനമാക്കി തപസ്സു ചെയ്തും, സമീപിക്ക

ന്നവരെ ദിവ്യജ്ഞാനാമൃത കണികകൾ തളിച്ച് ഉജ്ജീവിപ്പിച്ചും വന്ന മഹാഭാഗവതനും ജ്ഞാനവിജ്ഞാനനിധിയുമായ ഒരു യതിശ്രേഷ്ഠനായിരുന്നു സദ്ഗുരു ശ്രീ പുരുഷോത്തമാനന്ദ സ്വാമിതിരുവടികൾ.

1879 നവമ്പർ 23–ാം തീയതി മുതൽ 1961 ഫെബ്രുവരി 13–ാം തീയതി വരെയുള്ള 82 വർഷമാണ് അവിടുത്തെ ജീവിതകാലം. ആ കാലഘട്ടത്തെ, വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, ശ്രവണകീർത്തനാദിനവവിധഭക്തി സാധനകൾ, ശാസ്ത്രാദ്ധ്യയനം, സംന്യാസദീക്ഷ, തീർത്ഥാടനം, ഈശ്വരദർശനം, വസിഷ്ഠഗുഹാവാസം, ആചാര്യത്വം, ധർമ്മപ്രവചനങ്ങൾ തുടങ്ങി വിവിധ മാർഗ്ഗങ്ങളിൽ കൂടി ധന്യതമമാക്കിതീർത്ത ഒരു ത്യാഗിവര്യനാണദ്ദേഹം. വിവിധതരത്തിലുള്ള ക്ലേശപരമ്പരകളെ തപോമയമായ ജീവിതചര്യകൾകൊണ്ട് നിവാരണം ചെയ്ത് ശാന്തവും സുഖപൂർണ്ണവുമായ ജീവിതം കൈവരിച്ച് ദീർഘനാൾ ലോകത്തെ അനുഗ്രഹിച്ചുകൊണ്ടിരുന്ന ആ മഹാചാര്യന്റെ ജന്മശതാബ്ദി ജയന്തി 1979 നവമ്പർ 29–ാം തീയതി ആണ്, അതു സംബന്ധിച്ച് അദ്ദേഹത്തിന്റെ ശിഷ്യരും ഭക്തരുമായ മഹാജനങ്ങൾ വസിഷ്ഠഗുഹ തുടങ്ങി ഇൻഡ്യയുടെ പല ഭാഗത്തും ശ്രീ പുരുഷോത്തമാനന്ദസ്വാമി ജന്മശതാബ്ദി ജയന്തി വിവിധ പരിപാടികളോടുകൂടികൊണ്ടാടാൻ പരിശ്രമിച്ചുവരികയാണിപ്പോൾ.

ശ്രീസ്വാമിതിരുവടികൾ സ്ഥാപിച്ച ഒരു പുണ്യാശ്രമമാണ് ത്രിശ്ശൂർ ഡിസ്ട്രിക്ടിലുള്ള ദേശമംഗലം ഓംകാരാശ്രമം. പുണ്യവാഹിനിയായ ഭാരതപ്പുഴയുടെ പടിഞ്ഞാറെക്കരയിലുള്ള ഉന്നതവും മനോഹരവുമായ ഒരു ത

പോവനമാണ് മേൽപ്പറഞ്ഞ ആശ്രമം. ഈ ആശ്രമത്തിൻെറ ആഭിമുഖ്യത്തിൽ ഭക്തജനങ്ങളുടെ സഹായസഹകരണങ്ങളോടുകൂടി സദ്ഗുരുനാഥൻെറ ജന്മശതാബ്ദികൊണ്ടാടാൻ പോവുകയാണ്. ജയന്തി മഹോത്സവത്തിൻെറ പരിപാടികളിൽ പ്രാമുഖ്യം ഞങ്ങൾ കല്പിച്ചിരിക്കുന്നതു് അവിടുത്തെ ജന്മഭൂമിയായ കേരളത്തിൽ ആ ആചാര്യവര്യൻെറ സന്ദേശങ്ങൾ പ്രചരിപ്പിക്കുക എന്നുള്ളതിനാണ്. അതിനുവേണ്ടി അവിടുന്നു് ഇംഗ്ലീഷിൽ രചിച്ചിട്ടുള്ള "A Peep into the Gita" എന്ന ഗ്രന്ഥം മലയാളത്തിൽ വിവർത്തനം ചെയ്താൽകൊള്ളാമെന്ന് ഞങ്ങൾ ആഗ്രഹിക്കുകയും ആ വിവരം വാഴൂർ തീർത്ഥപാദാശ്രമാദ്ധ്യക്ഷൻ ശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമിതിരുവടികളെ അറിയിക്കുകയും ചെയ്തു. അതനുസരിച്ച്, അദ്ദേഹം ആ വിശിഷ്ട പുസ്തകം മലയാളത്തിലേക്ക് വിവർത്തനം ചെയ്യിച്ച് വാഴൂർ അടുത്തുള്ള ആനിക്കാട്ട് വിജയാ പ്രിൻറിംഗ് വർക്സിൽ അച്ചടിപ്പിക്കാൻ ഏർപ്പാടു ചെയ്തു ഞങ്ങളെ അറിയിക്കുകയാണുണ്ടായതു്. സദ്ഗുരു ശ്രീ പുരുഷോത്തമാനന്ദസ്വാമിതിരുവടികളെക്കുറിച്ച് കഴിഞ്ഞ തലമുറയിൽ കേരളത്തിൽ ഉണ്ടായിരുന്ന മിക്ക ഭക്തന്മാർക്കും അറിയാമായിരുന്നുഎങ്കിലും ഇന്നത്തെ തലമുറയിൽ അധികം ആളുകൾക്കും ആ അറിവ് അത്ര ഇല്ലെന്നു തോന്നുന്നു. ആ കുറവു പരിഹരിക്കാനാണ് ഞങ്ങൾ ഈ ആശ്രമത്തിൽനിന്നും അവിടുത്തെ ഗ്രന്ഥങ്ങൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുവാൻ തീരുമാനിച്ചതു്.

പരമപൂജ്യ ശ്രീ പുരുഷോത്തമാനന്ദസ്വാമിതിരുവടികൾ അധികം ഗ്രന്ഥങ്ങൾ എഴുതിയിട്ടില്ലെങ്കിലും, അദ്ദേ

ഹത്തിന്റെ പ്രവചനങ്ങൾ സംഗ്രഹിച്ച് അവിടത്തെ ശിഷ്യന്മാർ ഇംഗ്ലീഷിൽ ഉത്തരഇൻഡ്യയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അവയാണ് "Spiritual talks, A Peep into the Gita' എന്ന രണ്ടു ഗ്രന്ഥങ്ങൾ കൂടാതെ 'ഈശ്വരകാരുണ്യം' എന്ന പേരിൽ തന്റെ ആത്മകഥാകഥനവും, 'തിരുവാഴ്മൊഴി' എന്ന പേരിൽ ഒരു ഗ്രന്ഥവും രാമഗീതയുടെ വ്യാഖ്യാനവും മലയാള ഭാഷയിൽ അവിടുന്ന് എഴുതിയിട്ടുണ്ട്. അവ ഭക്തജനങ്ങൾ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയിട്ടും ഉണ്ട്.

അവിടത്തെ 'Spiritual talks' ന്റെ മലയാള വിവർത്തനം 'അദ്ധ്യാത്മപ്രവചനങ്ങൾ' എന്ന പേരിൽ ഈ ആശ്രമത്തിൽനിന്ന് 1975-ൽ പ്രസിദ്ധപ്പെടുത്തുകയും ഭക്തജനങ്ങൾ അതു് സാദരം സ്വീകരിച്ച് ഞങ്ങളുടെ ഉദ്യമത്തെ സഫലമാക്കുകയും ചെയ്തു. "A Peep into the Gita" എന്ന പുസ്തകം "ഗീതയിലേക്ക് ഒരു എത്തിനോട്ടം" എന്ന പേരിൽ ഇപ്പോൾ കൈരളിക്കു് ഞങ്ങൾ ഇതാ കാഴ്ചവയ്ക്കുന്നു. ഒന്നാമത്തെ പുസ്തകത്തിനെന്നതുപോലെ ഇതിന്റേയും വിവർത്തനത്തിനും പ്രസിദ്ധീകരണത്തിനും അകമഴിഞ്ഞ അനുഗ്രഹാശിസ്സുകളും നിരന്തര പ്രേരണയും നല്കിയതു് ഈ സാധു സദ്ഗുരു സദൃശം സദാ സമാരാധിക്കുന്ന ഇന്നത്തെ തീർത്ഥപാദപരംപരാപരമാചാര്യപാദർ വാഴൂർ തീർത്ഥപാദാശ്രമാദ്ധ്യക്ഷൻ ബ്രഹ്മശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമിതിരുവടികളാണ്. കൂടാതെ, ബ്രഹ്മശ്രീ പുരുഷോത്തമാനന്ദസദ്ഗുരുദേവന്റെ ജന്മശതാബ്ദി ഈ ആശ്രമത്തിൽവച്ച് ഈ വിവർത്തന ഗ്രന്ഥത്തിന്റെ പ്രകാശനം, സപ്താഹയജ്ഞം, ആദ്ധ്യാത്മിക ചർച്ചാസമ്മേളനം തുടങ്ങിയ വമ്പിച്ചപരിപാടി

കളോടുകൂടി സമംഗളം ആഘോഷിക്കുന്നതിന് അവസരോചിതം അനർഘനിർദ്ദേശങ്ങൾകൊണ്ട് എന്നെ അനുഗ്രഹിച്ചതും ആ മഹാത്മാവാണ്. ഈവക അന്യാദൃശസാഹായ്യത്തിന് ആദരാഞ്ജലികൾ പൂർവ്വമുള്ള എന്റെ സപ്രശ്രയ പ്രണാമങ്ങൾ ആ പാദപങ്കജങ്ങളിൽ അർപ്പിക്കുകയല്ലാതെ ഗത്യന്തരമില്ല. അതു ഞാൻ സർവ്വാത്മനാ ചെയ്തുകൊള്ളുന്നു.

സദ്ഗുരുദേവന്റെ ഒരു അടുത്ത ഭക്തനായ പണ്ഡിത ചന്ദ്രനാരായണഹെക്ക്ലി (സീതാപൂർ) തിരു വ ടി ക ളെ സ്വഗൃഹത്തിൽ ആനയിച്ച് പൂജിക്കാറുണ്ടായിരുന്ന സന്ദർഭങ്ങൾക്കിടയ്ക്ക് അദ്ദേഹത്തിന്റെ അപേക്ഷ അനുസരിച്ച് ഗീതാസംബന്ധമായി അവിടുന്നു ചെയ്ത പ്രഭാഷണങ്ങളുടെ ഒരു ചുരുങ്ങിയ രൂപമാണ് ഈ ചെറുപുസ്തകം. ഇതിന്റെ പരിഭാഷ ആസ്തികലോകത്തിന് ഒരു അമൂല്യനിധിയായിരിക്കുമെന്ന ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമിതിരുവടികളുടെ ആത്മാർത്ഥമായ അഭിപ്രായവും അതിലേക്ക് അർഹമായ ഹസ്തങ്ങളിൽ അതു സമർപ്പിക്കുവാനും ആ കൃത്യം അവിളംബിതം നിവർത്തിപ്പിക്കുവാനും ഉള്ള അദ്ദേഹത്തിന്റെ ജാഗരൂകതയും ആണ് ഇതിങ്ങനെ രൂപപ്പെടുവാൻ നിമിത്ത കാരണം. ഇതിന്റെ പ്രകാശനത്തിനുള്ള ചെലവുകൾ ചെയ്തു സഹകാരി കാരണങ്ങളായിതീർന്ന ഔദാര്യനിധികളായ സകല ഭക്തവര്യരേയും ഞാൻ ഇവിടെ പ്രത്യേകം സ്മരിച്ചുകൊള്ളുന്നു. അവരിൽ പ്രത്യേകം എടുത്തുപറയത്തക്ക ചിലരുണ്ട്. സദ്ഗുരുദേവന്റെ ഭക്തധന്യകളായപുത്രികളാണ് അവർ. കൂടാതെ ഈ പുസ്തകത്തിൽ ചേർക്കുന്നതിനു യോഗ്യമായ തരത്തിൽ സദ്ഗുരുദേവന്റെ ബ്ലോക്ക് കൂടിയആർട്ടുപേപ്പറിൽ ഭംഗി

യായി അടിച്ചും ജന്മശതാബ്ദി പരിപാടികളുടെ വിശദ
വ്യാപകമായ പ്രചാരണത്തിനു് മുദ്രണാലയം വഴിവേണ്ട സഹായമെല്ലാം ചെയ്തുതന്ന പുണ്യശാലികളായ ഡെൽഹിയിൽ വിജയലക്ഷ്മി പ്രിൻറിംഗ് വർക്ക്സ് ഉടമസ്ഥർക്കും എൻെറ ധന്യവാദങ്ങൾ! ഈ കൃതി വിവർത്തനം ചെയ്തതു് തിരുവല്ലാ കററൂർ സ്വദേശിയായ ശ്രീ ററി. എൻ. വിക്രമൻനായരാണു്. അദ്ദേഹം ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമിതിരുവടികളുടെ അന്തേവാസിയും ബോംബയിലെ പ്രസിദ്ധമായ 'ടൈംസ് ഓഫ് ഇൻഡ്യ' യുടെ എഡിറേറാറിയൽ സ്റ്റാഫിൽ ജോലിചെയ്യുന്ന ഒരു സഹൃദയനും ആണു്. ഈ ഗ്രന്ഥത്തിനു് ആസ്വാദനം എഴുതിയതു് ഹിന്ദുധർമ്മമർമ്മജ്ഞനും പ്രസിദ്ധഅഭിഭാഷകനുമായ ശ്രീ എം. രാമകൃഷ്ണൻനായരാകുന്നു. ഇവർക്കു രണ്ടുപേർക്കും ദേശമംഗലം ഓംകാരാശ്രമത്തിൻേറയും ശ്രീ പുരുഷോത്തമാനന്ദജന്മശതാബ്ദി ജയന്തി കമ്മററിയുടേയും അദ്ധ്യക്ഷൻ എന്ന നിലയിൽ ഈ സാധുശ്രുഭാശംസകൾ അർപ്പിച്ചുകൊള്ളുന്നു.

കൂടാതെ കോട്ടയം ആനിക്കാട്ടു് പ്രശസ്തമായ നിലയിൽ നടന്നുവരുന്ന പള്ളിക്കത്തോട്ട് 'വിജയാ പ്രസ്സ്'' പ്രവർത്തകർ ഈ ഗ്രന്ഥം അച്ചടിക്കുന്നതിൽ പ്രദർശിപ്പിച്ച സാമർത്ഥ്യവും സ്നേഹപൂർണ്ണമായ പെരുമാററവും പ്രത്യേകം സ്മരണാർഹമാണു്.

ആസ്തിക ലോകത്തിനു് സദ്ഗുരുദേവൻെറ ഈ വിശിഷ്ടഗ്രന്ഥം പ്രയോജനപ്രദമായി തീരുമെന്നുള്ള പ്രതീക്ഷയോടുകൂടി കേരളീയരായ ജിജ്ഞാസുക്കളുടെ മുമ്പിൽ സാദരം സമർപ്പിച്ചുകൊള്ളുന്നു.

ഓംകാരാശ്രമം — എന്നു് പ്രേമപൂർവ്വം
ദേശമംഗലം — സദ്ഗുരുചരണദാസൻ
ത്രിശ്ശൂർ. — സ്വാമിസദാശിവാനന്ദപുരി.

# ഒരാസ്വാദനം

വസിഷ്ഠഗുഹയെ അലങ്കരിച്ചിരുന്ന വിജ്ഞാനനിധിയും ശ്രേഷ്ഠയോഗിയുമായിരുന്ന സ്വാമി ശ്രീ പുരുഷോത്തമാനന്ദജിയുടെ, ആകൃതിയിൽ ചെറുതെങ്കിലും ഉള്ളടക്കത്തിൽ ബൃഹത്തും മഹത്തുമായ A PEEP INTO THE GITA എന്ന ഇംഗ്ലീഷ് കൃതി 'ടൈംസ് ഓഫ് ഇന്ത്യ' യുടെ കീഴിൽ സേവനമനുഷ്ഠിയ്ക്കുന്ന ലളിതാലയം ശ്രീ വിക്രമൻനായർ ഓംകാരാശ്രമ പ്രവർത്തകർക്കുവേണ്ടി മലയാളത്തിലേയ്ക്കു വിവർത്തനം ചെയ്തിട്ടുള്ളതിന്റെ കൈയ്യെഴുത്തു പ്രതി പരിശോധിച്ച് ഏതെങ്കിലും ഒരാശയം വിട്ടുപോയിട്ടുണ്ടോ എന്നു നിർണ്ണയിയ്ക്കണം എന്നു കല്പനയോടുകൂടി തീർത്ഥപാദാശ്രമങ്ങളുടെ പരമാദ്ധ്യക്ഷനും ബ്രഹ്മസ്വരൂപനുമായ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമിതിരുവടികൾ മൂലവും വിവർത്തനവും എന്നെ ഏല്പിച്ചപ്പോൾ സംസ്കൃതഭാഷാനഭിജ്ഞനും കേവലം പാമരനുമായ ഞാൻ ചങ്കിടിപ്പോടെ അവ രണ്ടും കൈകൾ നീട്ടി വാങ്ങിയ്ക്കുകയാണുണ്ടായത്. മൂലകൃതി ഒരുത്തമ സന്യാസിയുടേത്; വിവർത്തനം ഒരുറച്ച പ്രസിദ്ധ പത്രപ്രവർത്തകന്റേത്. രണ്ടും വായിച്ചാൽ, ഏതാണ്ടോ

ക്കെ ഗ്രഹിയ്ക്കാനുള്ള ഭാഷാപരിചയമേ എനിയ്ക്കു ഇംഗ്ളീഷിലും മലയാളത്തിലുമുള്ളൂ എന്നു സ്വാമിതിരുവടികൾക്കറിയാം. പക്ഷേ, കല്പന ഗുരുമുഖത്തുനിന്നുമാണു പുറപ്പെട്ടതു്. അനുസരിയ്ക്കാതെ നിവൃത്തിയുമില്ല. ഈ നിസ്സഹായതയുടെ നടുക്കടലിൽ ഗുരുകൃപാദാവിൽനിന്നുകൊണ്ടു ഞാൻ രണ്ടു ഗ്രന്ഥങ്ങളും തുറന്നുവച്ചു ഒപ്പം വായന തുടങ്ങി. ഞാൻ ധന്യനായി.

മഹാപണ്ഡിതന്മാരുടെയും വിശ്വാചാര്യപദവിയിലെത്തിയവരുടെയും ഗാന്ധിജി, തിലകൻ മുതലായ രാഷ്ട്രീയമല്ലന്മാരുടെയും മററും ഗീതാഭാഷ്യങ്ങൾ മനസ്സിരുത്തി വായിയ്ക്കേണ്ട ആവശ്യമുള്ള സാഹചര്യത്തിലാണു ഞാൻ ജീവിയ്ക്കുന്നതു്. രജതജൂബിലിയോടടുക്കുന്ന ഒരു ഹിന്ദുമതപാഠശാലയിൽ വരുന്ന മേത്തരം ക്ളാസ്സിലെ കുട്ടികളെ ഞായറാഴ്ചതോറും ഗീത പഠിപ്പിയ്ക്കുക എന്ന ചുമതല ഞാൻ സ്വയമേറെറടുത്തിട്ടുണ്ടു്, പാണ്ഡിത്യഗർവ്വുകൊണ്ടല്ല, മനസ്സിനിണങ്ങിയ ഉത്തമ ഗ്രന്ഥമാണതെന്നു ബോദ്ധ്യമായതുകൊണ്ടു്, വീണ്ടും വീണ്ടും ഗീത വായിയ്ക്കുകയും പഠിയ്ക്കുകയും പഠിപ്പിയ്ക്കുകയും ചെയ്തിട്ടും ഒരു സംശയം എന്നെ അലട്ടിയിരുന്നു. ഒരു പ്രകരണം കൈകാര്യം ചെയ്യുമ്പോൾ തൽസംബന്ധമായി പറയേണ്ടതെല്ലാം അവിടെ പറയാതെ ജ്ഞാനവും കർമ്മവും യോഗവും ഭക്തിയും വിവിധ പ്രകരണങ്ങളിലായി (ഗീതയിലെ ഓരോ അദ്ധ്യായവും ഓരോ പ്രകരണമാണ്) എന്തിനാണു ഒരടുക്കും ചിട്ടയുമില്ലാതെ ഭഗവാൻ പറഞ്ഞിരിയ്ക്കുന്നതു്? സാധുസേവയും വൃദ്ധസേവയും നടത്തിയിട്ടില്ലാത്ത ഒരുവനെപ്പോലെ, ജല്പനമെന്നു സംശയിയ്ക്കപ്പെടാവുന്ന മട്ടിൽ, അഥവാ എങ്ങുനിന്നോ കേട്ടെ

കിലും ഉള്ളിൽ ദഹിയ്ക്കാതെ കിടക്കുന്ന ആശയങ്ങൾ ഉപദേശങ്ങൾ ''ഉച്യതേ, പ്രോക്തം'' എന്നൊക്കെച്ചേർത്തു തട്ടിവിടുന്ന ഉപദേശവീരന്മാരെക്കണക്കു് ഭഗവാനും സംസാരിയ്ക്കുന്നതെന്തു്? ഇതായിരുന്നു എന്റെ സന്ദേഹം!

ഗീതയിലേയ്ക്കു ഒരിയ്ക്കലൊന്നെത്തിനോക്കിയപ്പോൾ സ്വാമി ശ്രീ പുരുഷോത്തമാനന്ദജിയ്ക്കു കാണുവാൻ കഴിഞ്ഞ ഉദ്യാനഭംഗികളുടെ ചിത്രം കണ്ടപ്പോഴാണ് എന്റെ സംശയം അടിസ്ഥാനരഹിതവും അറിവില്ലായ്മയുടെ സന്തതിയുമാണെന്നറിയാൻ സാധിച്ചതു്. അദ്ധ്യാത്മ ഗ്രന്ഥങ്ങളിൽ ഗീതയ്ക്കുള്ളിടത്തോളം ഏകതാനതയും സകലസംശയനിവാരണദക്ഷതയും ഉള്ള മറ്റൊരു ഗ്രന്ഥവും ഇല്ലെന്നു എനിയ്ക്കിന്നുറപ്പാണ്. ഗീതയിലെ 700പദ്യങ്ങളുടെയും സാരവും സത്തും ത്യാഗമാണെന്നു സ്വാമിജി സുതരാം വ്യക്തമാക്കിയിരിക്കുന്നു. ''ധർമ്മ''പദത്തിലാരംഭിച്ചു ''മമ''പദത്തിലവസാനിക്കുന്ന ഗീതോപനിഷത്തു് ത്യാഗത്തിന്റെ കാഹളധ്വനിയും വേണുഗാനവും ശംഖുനാദവുമാണ്. അനാസക്തിയിൽനിന്നുമുയർന്നു പൊങ്ങുന്ന ത്യാഗത്തിന്റെ തേരൊലിയും ജ്യാനാദവും മാത്രമേ ഈ വിശിഷ്ടഗ്രന്ഥത്തിൽ കേൾക്കുവാനുള്ളു. ജീവനെ ഏതിൽനിന്നാണോ രക്ഷിക്കേണ്ടതു് അതാണു പാപം. പാപത്തിൽനിന്നും ജീവനെ രക്ഷിക്കാൻ വഴി ഒന്നുണ്ടു്; ഒരു വഴിമാത്രമുണ്ടു്. അതു ഗീത ഉപദേശിക്കയും വിവരിക്കയും ചെയ്തിട്ടുള്ള ത്യാഗത്തിന്റെമാർഗ്ഗമാണ്. മറ്റേതു മാർഗ്ഗവും അഹന്തയെ പോഷിപ്പിക്കയും മമതയ്ക്കു വളമേകുകയും ശ്രേയസ്സിനെ ഹനിക്കയും ചെയ്യുന്നതാണ്. ''തേന ത്യക്തേന ഭുഞ്ജീഥാഃ'' = ത്യാഗം കൊണ്ടു ആത്മാവിനെ രക്ഷിക്കണം എന്നുള്ള ഈ ശോപ

നിഷന്മന്ത്രം ഹനുമാന്റെ രോമകൂപങ്ങളിലും കരാംഗുലി ടിപ്പുകളിലും സദാമുഴങ്ങുന്ന രാമനാമംപോലെ, ഗീതയിലെ എല്ലാ ശ്ലോകങ്ങളിലും മുഴങ്ങുന്നുണ്ട്. ഗീത വിവിധ യോഗങ്ങളാം കൈകാര്യം ചെയ്യുന്നില്ല; അതു ത്യാഗത്തിന്റെ ഉപനിഷത്താണ്. ഗീതയിലെ ജ്ഞാന സാധനകളും കർമ്മ പദ്ധതികളും രാജയോഗവിധികളും ഭക്ത്യാനുഷ്ഠാന മാർഗ്ഗനിർദ്ദേശങ്ങളുമെല്ലാംതന്നെ "സർവവും ത്യജിച്ചു സർവവുമായിത്തീരുക" എന്ന ലക്ഷ്യത്തിലേയ്ക്കു മനുഷ്യനെ നയിക്കുന്നവയാണ്. ഗീതാകാരനു ജ്ഞാനവും ധ്യാനവും ഭക്തിയും കർമ്മവും യോഗവും ഭോഗവുമൊക്കെത്തന്നെ ത്യാഗത്തിന്റെ ദ്വാരപാലകരാണ്, പതിനാറായിരത്തെട്ട് പത്നിമാരുണ്ടായിരുന്നിട്ടും ബ്രഹ്മചാര്യവ്രതസ്ഥിതനായിരുന്ന ഭഗവാനേപ്പോലെ ത്യാഗത്തിന്റെ ഒരു സജീവമൂർത്തി എങ്ങുണ്ട്? ഇതു മനസ്സിലായതോടെ, അർജ്ജുനൻ പണ്ട് ഭഗവാനോടു പറഞ്ഞതുപോലെ "മോഹം പോയി ഓർമ്മ കിട്ടി" എന്നു ഞാനും ഈ ചെറിയ ഗ്രന്ഥത്തെ നോക്കി തൊഴുകൈയ്യോടെ പറഞ്ഞു. ഗീതയുടെ ഒരു വിശ്വരൂപദർശനം സ്വാമിജി നമുക്ക് തന്നില്ലല്ലോ എന്നു ദുഃഖിക്കുകയും ചെയ്തു.

എന്റെ മനസ്സിനെ ഇപ്രകാരമൊരു സംശയം നിരന്തരം മുറിപ്പെടുത്തുന്നവെന്നു "മണത്തറിഞ്ഞു". ആ സംശയം വേരോടെ നശിക്കട്ടെയെന്നു കരുതിയാണ് ശ്രീ. വിദ്യാനന്ദ സ്വാമി തിരുവടികൾ ഈ ഗ്രന്ഥപരിശോധന എന്നെ ഏല്പിച്ചതെന്നു ഗ്രഹിച്ചപ്പോൾ, ആചാര്യന്മാരുടെ കണ്ണുകൾ എത്ര നീളത്തിലും ദൂരത്തിലുമാഴത്തിലും ചെന്നെത്തുന്നുവെന്നോർത്തു ഞാനൊന്നു നടുങ്ങി

അവരുടെ എക്സ്റേ ദൃഷ്ടികളിൽനിന്നും നമുക്കൊന്നുംതന്നെ മറയ്ക്കാൻ സാധിക്കില്ലല്ലോ.

മൂലവും വിവർത്തനവും ഞാൻ വീണ്ടും വീണ്ടും വായിക്കുകയുണ്ടായി. ഒന്നു് ഒന്നിനേക്കാൾ കേമമെന്നു പറയാവുന്ന മട്ടിൽ, കരയോരത്തു നില്ക്കുന്ന പുഷ്പിച്ച ചെടികളും കായലിലെ ചെറുതിരകളും മന്ദാനിലനടിക്കുമ്പോൾ മത്സരിച്ചു നൃത്തം നടത്തുന്നതുപോലെയാണു രണ്ടു ഗ്രന്ഥങ്ങളും. ഒരു നല്ല പത്രപ്രവർത്തകനു അനായാസേന ലഭിച്ചിട്ടുള്ളതാണല്ലോ ലളിതമായ വിവർത്തനശൈലി, ലാളിത്യത്തിന്റെകൂടെ ലാവണ്യംകൂടെ ചേർന്നാലോ? സുരഭിലമായ സ്വപ്നം എന്നു ശ്രീ വിക്രമന്റെ വിവർത്തന ഭംഗിയെക്കുറിച്ചു പറയുവാനെനിക്കു മടിയില്ല. മൂലത്തിലെ ഒരാശയം പോലും ചോർന്നുപോയിട്ടില്ലെന്നു മാത്രമല്ല, ഒരു വിവർത്തനമാണിതെന്നു പറയാത്തപക്ഷം, മലയാളഭാഷയിലുള്ളന്നമായ ഒരു മൂലകൃതിയാണെന്നു ആരും വിശ്വസിച്ചുപോകുമാറാണ് ശ്രീ വിക്രമൻ പരിഭാഷയിലേർപ്പെട്ടിരിക്കുന്നതു്. നേരിട്ടു കണ്ടു വിവരിക്കുന്ന രീതിയിലാണു് മൂലഗ്രന്ഥം രചിക്കപ്പെട്ടിരിക്കുന്നതു്. കണ്ടതുടനെ ഉച്ചഭാഷിണിയിലൂടെ വിളിച്ചറിയിക്കുന്ന രീതിക്കു് ഒരു പ്രത്യേക ഓജസ്സുണ്ടു്. ആ ഓജസ്സിനു തെല്ലുമുനം തട്ടാതെ വിവർത്തകൻ താനേറെറടുത്ത ജോലി ചെയ്തിട്ടുണ്ടു്. വിവർത്തനം ചെയ്ത കൃതികളിൽ സാധരണയായി പ്രത്യക്ഷപ്പെടാറുള്ള ക്ലിഷ്ടതകളും ദുർജ്ഞേയതയും ഇതിലില്ലെന്നുള്ളതു ശ്രീ വിക്രമൻ പരിഭാഷയുടെ കാര്യത്തിൽ ദക്ഷനും ദീർഘകാല പരിചയസമ്പന്നനും സഹജവാസനാ സംയുക്തനുമാണെന്നു വ്യക്തമായി തെളിയിക്കുന്നു

സ്വാമി ശ്രീ പുരുഷോത്തമാനന്ദജിയുടെ ഇംഗ്ലീഷ് കൃതി മലയാളത്തിലേയ്ക്കു ഭംഗിയായി വിവർത്തനം ചെയ്ത ശ്രീ വിക്രമനും അതു പ്രസിദ്ധീകരിക്കുന്ന ഓങ്കാരാശ്രമ പ്രവർത്തകർക്കും മൂലവും തർജ്ജിമയും ഒത്തുനോക്കാൻ എനിക്കവസരം തന്ന ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി തിരുവടികൾക്കും കൃതജ്ഞത മുറ്റിനിൽക്കുന്ന നമോവാകം സാദരമർപ്പിച്ചുകൊള്ളട്ടെ.

പ്രണാമത്തോടെ,

M. R. K. Nair B. A. B. L.
Advocate
Ponkunnam

Ponkunnam,
21–8–1979.

# പുരുഷോത്തമാഷ്ടകം

1

ശാന്തം, പ്രശാന്തമനസം, സ്മിതചാരുവക്ത്രം,
സിദ്ധാസനസ്ഥ,മഖിലൈരപി പൂജിതാംഘ്രിം
ദിവ്യപ്രഭാവ,മമലം, യതിരാജരാജം,
ശ്രീമദ്ഗുരും ഹൃദി ഭജേ പുരുഷോത്തമാഖ്യം.

(വികാരങ്ങളും വിചാരങ്ങളും അടങ്ങിയ മനസ്സോടും പുഞ്ചിരികൊണ്ട മനോഹരമായ മുഖത്തോടും എല്ലാവരും വന്ദിക്കുന്ന പാദപത്മങ്ങളോടും സിദ്ധാസനത്തിൽ ഇരിക്കുന്ന ശാന്തശീലനും ദൈവികസമ്പത്സിദ്ധനും നിർമ്മലനും സന്യാസിശ്രേഷ്ഠരിൽ ശ്രേഷ്ഠനുമായ സദ്ഗുരു ശ്രീ പുരുഷോത്തമാനന്ദ സ്വാമി പാദങ്ങളെ പരമപ്രേമത്തോടുകൂടി ഞാൻ മനസ്സിൽ ഭാവന ചെയ്യുന്നു.)

2

ചിൻമുദ്രയാങ്കിത കരാംബുജ, മാനതാനാം
നൃണാം ച കൻമഷഹരം, പരമേശകല്പം,
ഫാലസ്ഥ ഭസ്മലസിതം, കരുണാദ്രനേത്രം,
ശ്രീമദ്ഗുരും ഹൃദിഭജേ പുരുഷോത്തമാഖ്യം.

തന്നെ വന്നു നമസ്കരിക്കുന്നവരുടെ പാപാദിമാലിന്യങ്ങൾ ഇല്ലാതാക്കുന്നവനും ചിന്മുദ്ര ബന്ധിച്ച കരകമലത്തോടു കൂടിയവനും ഭസ്മധൂളി അണിഞ്ഞ നെററിത്തടത്തോടു കൂടിയവനും കാരുണ്യത്താൽ നനഞ്ഞ കണ്ണുകളോടു കൂടിയവനും പരമേശ്വര തുല്യനുമായ സദ്ഗുരു ശ്രീ. പുരുഷോത്തമാനന്ദസ്വാമി പാദങ്ങളെ ഭക്തിവായ്പോടുകൂടി ഞാൻ ഹൃദയത്തിൽ ഭാവന ചെയ്യുന്നു.

3

ആനന്ദരാശി രഖിലാഗമസാരമൂർത്തിർ,
ബ്രഹ്മൈകവൃത്തി, രപുനർഭവ ഭവ്യ മൂർത്തിഃ
ശ്രീ ജാഹ്നവീപദയുഗേ വിഹിതോരു ഭക്തിഃ,
ശ്രീമദ് ഗുരുർ വിജയതാം പുരുഷോത്തമോ{}യം.

ആനന്ദത്തിന്റെ തികവായി വേദാന്തസാരത്തിടമ്പായി ബ്രഹ്മകാരവൃത്തിയായി മോക്ഷസ്വരൂപനായി ഗംഗാഭക്തനായി വർത്തിക്കുന്ന ഈ പുരുഷോത്തമാനന്ദസദ്ഗുരു വിജയിക്കുമാറാകട്ടെ.

4

മോഹം ധുനോതി വിമലാ ഖലു യസ്യവാണീ,
കാരുണ്യദൃഷ്ടിരഥ ബോധമിഹാതനോതി
ശ്രേയഃപ്രദം ഭവതി യച്ചരണദ്വയാബ്ജം
സോഽയം ഗുരുർ വിജയതാം പുരുഷോത്തമാഖ്യഃ

ഏതൊരു മഹാനുഭാവന്റെ നിർമ്മലമായ ഉപദേശവാണിയാണോ ജനങ്ങളുടെ അജ്ഞാനത്തെ ഇല്ലാതാക്കുന്നത്, ഏതൊരു മഹാനുഭാവന്റെ കാരുണ്യദൃഷ്ടിയാണോ ആത്മബോധമുളവാക്കുന്നത്, ഏതൊരു മഹാത്മാവിന്റെ കാൽത്താരുകളാണോ ഭക്തജനങ്ങൾക്ക് കൈവല്യമരുളുന്നത്, അങ്ങനെയുള്ള ഈ പുരുഷോത്തമാനന്ദസ്വാമികൾ സർവ്വോത്ക്കർഷേണ വിജയിക്കട്ടെ.

5

യദ്ദർശനാജ്ജനതാഃ പുരുപുണ്യസാദ്ധ്യാം
ഭക്തിം പരാത്മനി പരാമുപലഭ്യ നിത്യം,
ദേശേഷ്വതീവ സുഖദം ഹിതമാചരന്തി,
തം പൂജ്യപാദയുഗളം ഗുരുമാനതോഽസ്മി.

ഏതൊരു മഹാപുരുഷന്റെ ദർശനംകൊണ്ടാണോ വളരെ പുണ്യം ചെയ്തു സാധിക്കേണ്ടതായ, പരമപ്രേമരൂപമായ പരമേശ്വരഭക്തി അനുഭവിച്ച ജനങ്ങൾ എപ്പോഴും ദേശംതോറും ലോകത്തിനു സുഖപ്രദമായ നന്മ ഉളവാക്കുന്നതു്, ആരാധ്യപാദരായ ആ സദ്ഗുരുവിനെ ഞാൻ നമസ്കരിക്കുന്നു.

6

ശ്രീമദ്വസിഷ്ഠമുനിസേവിതസദ്ഗുഹായാ—
മാത്മാനുചിന്തനമയേ തപസി സ്ഥിതോയഃ
ആഭാസതേ ഭുവി വസിഷ്ഠ ഇവാപരഃ സ്തം
വന്ദേയതീന്ദ്രതിലകം പുരുഷോത്തമാഖ്യം.

പണ്ടു് ഐശ്വര്യസമ്പന്നനായ വസിഷ്ഠമുനി നിവസിച്ചിരുന്ന ഗുഹയിൽ വേറൊരു വസിഷ്ഠനെപ്പോലെ ആത്മധ്യാനരൂപമായ തപശ്ചര്യയിൽ ഏതൊരു മഹാനുഭാവനാണോ സ്ഥിതിചെയ്തു ശോഭിക്കുന്നതു്, യതികൾക്കു തൊടുകുറിപോലെ വിളങ്ങുന്ന ആ പുരുഷോത്തമാനന്ദഗുരുവിനെ ഞാൻ വന്ദിക്കുന്നു.

7

യസ്യാത്മനിഷ്ഠസ്യ ഹൃദന്തരാളേ
പൂർണ്ണാദ്വയബ്രഹ്മരസാനുഭൂതിഃ
സ്ഫുരത്യജസ്രം പ്രതിബന്ധഹീനാ
നരോത്തമാനന്ദ ഗുരും തമീഡേ.

ആത്മനിഷ്ഠനായ ഏതൊരു മഹാത്മാവിന്റെ

ഹൃദയത്തിലാണോ പൂർണ്ണവും ഏകവുമായ ബ്രഹ്മാനുഭൂതി സംശയം വിപര്യയം മുതലായ പ്രതിബന്ധങ്ങളില്ലാതെ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നത് ആ പുരുഷോത്തമാനന്ദ ഗുരുദേവനെ—ഞാൻ പുകഴ്ത്തുന്നു.

8

കാരുണ്യാമൃതവർഷിനേത്രയുഗളം,
യസ്യപ്രകീർത്ത്യാ സ്വയം
ദീനാനാമുപരി സ്ഫുടം വിഹരതി
പ്രീത്യാ ച ഹേതും വിനാ
തസ്യ സ്വാത്മരതസ്യ പൂജ്യചരണ—
ദ്വന്ദ്വസ്യ മേ സദ്ഗുരോ—
രദ്വൈതാത്മ യതീശ്വരസ്യ കരുണാ—
പാത്രം ഭവേയം സദാ.

യാതൊരു കാരണവുമില്ലാതെ സന്തോഷത്തോടുകൂടി സഹജമായി ഏതൊരാളുടെ നേത്രയുഗളമാണോ ദുഃഖിക്കുന്ന ജനങ്ങളുടെ മേൽ കാരുണ്യാമൃതം ചൊരിഞ്ഞുകൊണ്ടു കളിയാടുന്നത്, ആത്മാവിൽ പ്രീതി പുലർത്തി അദ്വൈതസ്വരൂപനായി യതീശ്വരനായി വിജയിക്കുന്ന എന്റെ സദ്ഗുരുവിന്റെ കരുണയ്ക്കു് എപ്പോഴും ഞാൻ പാത്രമായിത്തീരണമേ.

ഓം പുരുഷോത്തമാനന്ദായ പരമാത്മനേ നമഃ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(പരമഹംസ പരിവ്രാജകഗോവിന്ദഗിരിസ്വാമി വിരചിതം)

"കൃഷ്ണായ വാസുദേവായ ഹരയേ പരമാത്മനേ
പ്രണതക്ലേശ നാശായ ഗോവിന്ദായ നമോ നമഃ"

അപരിമേയനായി, നിത്യനായി, നിരാകാരനും ജനന മരണ രഹിതനുമെങ്കിലും ഭക്തന്മാർക്ക വേണ്ടി വിവിധ നാമരൂപങ്ങരം സ്വീകരിച്ചിരിക്കുന്നവനായി, വാസുദേവൻ ഹരി ഗോവിന്ദൻ ഇത്യാദി നാമങ്ങളാൽ വിളിക്കപ്പെടുന്നവനായി, തന്നെ ഏകമാർഗ്ഗദർശിയും രക്ഷകനും പിതാവും മാതാവും എല്ലാമായി സ്വീകരിച്ച് പാദപത്മങ്ങളിൽ ശരണം പ്രാപിക്കുന്നവരുടെ പീഡകളും ദുഃഖങ്ങളും നിമിഷമാത്രേണ നശിപ്പിക്കുന്നവനായി ഇരിക്കുന്ന കൃഷ്ണനെ ഞാൻ നമസ്കരിക്കുന്നു.

## പ്രവചനം ഒന്ന്: ഗീത എന്നാൽ എന്തു്?

ഗീത എന്നു ഞാൻ വിവക്ഷിക്കുന്നതു് ശ്രീകൃഷ്ണഭഗവാന്റെ അത്ഭുതകരവും ദിവ്യഗീതവുമായ ശ്രീമദ് ഭഗവദ് ഗീതയെ ആണു്. ഇതു്, പാണ്ഡവന്മാരും കൗരവന്മാരും തമ്മിൽ കുരുക്ഷേത്രത്തിൽവച്ചു നടന്ന മഹായുദ്ധം ആരംഭിക്കുവാൻ തുടങ്ങുമ്പോരം തന്റെ സഖാവും ആരാധകനുമായ അർജ്ജുനനു് ഭഗവാൻ ഉപദേശിച്ചതാകുന്നു. എന്നാ

ലിതു് അജ്ജുനനെ മാത്രം ഉദ്ദേശിച്ചുള്ളതല്ല. ദേശ, മത, ജാതിവ്യത്യാസങ്ങളില്ലാതെ മാനവരാശിക്കു മുഴുവനും വേണ്ടിയുള്ളതാണു്. എന്തുകൊണ്ടെന്നാൽ, ഇതു് മനുഷ്യ ജീവിതത്തിൻെറ മൗലികപ്രശ്നങ്ങളെപ്പററി, പ്രത്യേകിച്ചും ആത്മസാക്ഷാത്കാരം വഴി ആത്മാവിനെ സംസാരബന്ധത്തിൽ നിന്നും മുക്തമാക്കുന്നതിനുള്ള മാർഗ്ഗങ്ങളെപ്പററി സ്പഷ്ടമായി വിശദീകരിക്കുന്നു.

സർവ്വോപനിഷദോ ഗാവോ ദോഗ്ധാ ഗോപാല നന്ദന:
പാർത്ഥോവത്സഃസുധീർഭോക്താദുഗ്ധംഗീതാമൃതംമഹത്

ഉപനിഷത്തുകൾ പശുക്കളെ പ്രതിനിധാനം ചെയ്യുന്നു. ഈ പശുക്കളെ കറക്കുന്നതു് നന്ദപുത്രനും ഗോസംരക്ഷകനുമായ ആ ഇടയബാലനല്ലാതെ മററാരുമല്ല. അജ്ജുനനാണു കിടാവു്. ഈ പാലു കുടിക്കുന്നവരും സന്തോഷിക്കുന്നവരും വാസ്തവത്തിൽ വിവേകികളും ഭാഗ്യശാലികളുമാണു്. കാരണം, ഈ പാലു് മരിച്ചുകൊണ്ടിരിക്കുന്ന ലക്ഷോപലക്ഷം മനുഷ്യർക്കു് യഥാർത്ഥ ജീവിതം നൽകുന്ന അമൃതം തന്നെയാണു്. ഇതു നിറയെ അമൃതമാണെന്നു ഞാൻ നിങ്ങളോടു പറയുന്നു. ഇതിനെ ശരിയായ മനോഭാവത്തോടുകൂടി സമീപിച്ചാൽ നിങ്ങൾക്കു് ശാന്തിയും ബലവും ഉത്സാഹവും വിവേകവും ജീവിതം തന്നെയും ലഭിക്കും. ഇതു് ഘനീഭൂതവും ഏകീകൃതവുമായ അനുഭൂതിയാണു്. നമ്മുടെ മഹാന്മാരുടെ അനുഭൂതികളെ സുവ്യക്തമായി രേഖപ്പെടുത്തിയിരിക്കുകയാണു്.

ഉപദ്രവങ്ങൾ, പ്രലോഭനങ്ങൾ, ക്ലേശങ്ങൾ, വ്യാകുലത, ഭീരുത്വം, അലസത, അജ്ഞത, അഭിമാനം, അഹ

ന്ത, അഹങ്കാരം, അസൂയ, ദൌർബ്ബല്യം, മതഭ്രാന്ത്, സങ്കുചിതത്വം ഇവയ്ക്കടിപ്പെട്ടവർക്ക് സ്വാസ്ഥ്യപ്രദമായ ഒരു വിശ്രമസ്ഥാനമാണു ഗീത. ഗീതയുടെ ഈ നിർമ്മല ജലത്തിൽ ഒരിക്കൽ മുങ്ങുവിൻ, എന്നും നിലനിൽക്കുന്ന ഫലങ്ങൾ നിങ്ങൾക്കു കിട്ടും. ഒരു കുളിക്കടവുമാത്രമുള്ള ഒരു ചെറിയ കുളമല്ലാ ഗീത. അതു് അനേകം കുളിക്കടവുകളുള്ളതും ഓരോരുത്തർക്കും രുചിക്കനുസരിച്ചു് ഏതു കടവിലും മുങ്ങി പ്രയോജനപ്പെടുത്താവുന്നതുമായ, അമൃതജലം നിറഞ്ഞ ഒരു വലിയ തടാകമാണ്. ആർക്കും പ്രവേശനം നിഷേധിച്ചിട്ടില്ലാത്തതും എല്ലാവർക്കും സ്വാഗതം അരുളുന്നതുമായ ഒരു സാർവ്വലൗകികശാസ്ത്രമാണ് അതു്. വരുവിൻ! വന്നു് ആസ്വദിക്കുവിൻ! ഒരമ്മയ്ക്കു് ഭിന്നപ്രകൃതിയും രുചിയുമുള്ള അനേകം സന്താനങ്ങളുണ്ടെങ്കിലും ആ അമ്മ ഓരോരുത്തർക്കും അവർക്കേററവും ഹിതമായ ആഹാരം തന്നെ വിളമ്പുന്നു. ആസ്തികനോ നാസ്തികനോ ആകട്ടെ, കർമ്മിയോ ജ്ഞാനിയോ ആകട്ടെ, യോഗിയോ ചിന്തകനോ ആകട്ടെ, സഗുണോപാസകനോ നിർഗ്ഗുണോപാസകനോ ആകട്ടെ, പണ്ഡിതനോ പാമരനോ ആകട്ടെ അവരോരോരുത്തർക്കും മതിയാംവണ്ണം ഭോജനം നൽകുന്ന സാർവ്വലൗകികസ്നേഹമയിയായ മാതാവാണ് ഗീത. ശരിയായ ഭാവത്തോടുകൂടെയുള്ള ഉചിതമായ സമീപനം മാത്രമേ ഇതിനാവശ്യമുള്ളു.

അംബ ത്വാ മനുസന്ദധാമി ഭഗവദ് ഗീതേ

അല്ലയോ എൻെറ സ്നേഹമയിയായ അമ്മേ! ഞാൻ അവിടത്തെ എപ്പോഴും ആദരിക്കുകയും നമസ്കരിക്കുകയും ചെയ്യുന്നു.

നമുക്കു വേണ്ടതെല്ലാം മുഗ്ധഹസ്തയായി ചൊരിഞ്ഞു തരുന്ന ഉദാരയായ ഗീതാമാതാവിനെപ്പററി നാം യഥാർത്ഥത്തിൽ അഭിമാനമുള്ളവരായിരിക്കണം. പക്ഷേ അതി പരിചയം അവജ്ഞയുണ്ടാക്കുന്നു. നമ്മുടെ പക്കലുണ്ടായിരുന്ന നിധികളെപ്പററി നാം അജ്ഞരായിരുന്നു. അവയെ നാം പൂർണ്ണമായി ഉപേക്ഷിച്ചിരിക്കുകയായിരുന്നു. രാജാറാം മോഹൻറോയ് സ്വാമി വിവേകാനന്ദൻ സ്വാമി രാമതീർത്ഥൻ ഇവരുടെ ആഗമനത്തിനുശേഷമാണ് നമ്മുടെ കണ്ണു തുറന്നതു്. വിദേശി, അവൻെറ അക്ഷീണമായ ഉത്സാഹത്തോടെ നമ്മുടെ മതത്തെപ്പററി പഠിച്ച് അതിൻെറ ശ്രേഷ്ഠതയിൽ അത്ഭുതസ്തബ്ധനായി നിന്നുപോയി. എന്നിട്ടും നാം പാശ്ചാത്യപരിവേഷത്തിൽ വരാത്ത ഒന്നിനേയും വിലമതിക്കാതെ ഏററവും അധഃപതിക്കുകയും മനഃസ്ഥിതിയിൽ അടിമകളായിത്തീരുകയുമാണു ചെയ്തതു്;

എൻെറ ഉപദേശം, നിങ്ങളുടെ മുമ്പിൽ ഗീതയുടെ ശ്രേഷ്ഠമായ സന്ദേശത്തിൻെറ ഒരു ഭാഗം അവതരിപ്പിച്ച് നിങ്ങളിലെല്ലാം ഗീതയെപ്പററി നന്നായി അറിയാനുള്ള ആഗ്രഹം ജനിപ്പിക്കുക എന്നതാണ്. തദ്വാരാ, തങ്ങളുടേയും ലോകത്തിൻെറയും നന്മയ്ക്കുവേണ്ടി ജീവിതം രൂപപ്പെടുത്തുവാൻ നിങ്ങൾക്കു കഴിയും;

ആത്മനോ മോക്ഷായ ജഗദ്ധിതായച

ഗീതയുടെ അടിസ്ഥാനതത്വം ത്യാഗമാണ്. ഗീത ഉപനിഷദ്സാരമാണെന്നു ഞാൻ നിങ്ങളോടു പറഞ്ഞതല്ലോ. അതു മനസ്സിലാക്കാൻ ഉപനിഷത്തുകളെപ്പററി സ്വല്പം അറിവു് ആവശ്യമാണ്. ശ്രുതിവിളംബരം ചെ

യുന്നു: ''നകർമ്മണാ പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശ്ശു.'' കർമ്മം കൊണ്ടോ സന്താനങ്ങളെ കൊണ്ടോ ധനം കൊണ്ടോ ഒരാൾക്ക് അമൃതാവസ്ഥയിലെത്താൻ കഴിയുകയില്ല. ത്യാഗത്തിൽ— ത്യാഗത്തിൽ മാത്രമാണു മുക്തി. ഈ ത്യാഗം ബാഹ്യമല്ല. ഈ വിഷയത്തിലേക്ക ഞാൻ പിന്നീട് വരാം. ഏതു് ആശ്രമത്തിലുള്ള മനുഷ്യനും ഇതു പരിശീലിക്കാവുന്നതാണെന്നു മാത്രം ഇവിടെ പറയാം. ബന്ധുക്കളേയും വേണ്ടപ്പെട്ടവരേയും ഉപേക്ഷിച്ച് വനാന്തരങ്ങളിൽ അഭയം പ്രാപിച്ച മഹാത്മാക്കളുടേയും സാധുക്കളുടേയും മാത്രം സ്വത്താണിതെന്നു തെററിദ്ധരിക്കരുതു്. അതൊരു മൂഢവിചാരമാണ്. ഒരു ബ്രഹ്മചാരിക്കോ അതുപോലെ ഗൃഹസ്ഥനോ വാനപ്രസ്ഥനോ ത്യാഗി ആകാം. നേരെമറിച്ച്, വനമദ്ധ്യത്തിലിരിക്കുന്ന ഒരു സന്യാസി ശരിയായ അത്ഥത്തിൽ ത്യാഗി ആണെന്നോ അല്ലെന്നോ വരാം. ചൂഡാലയുടെ ഭർത്താവായ ശിഖിദ്ധ്വജരാജാവ്, തൻെറ വലിയ രാജ്യത്തേയും പ്രിയപ്പെട്ട ഭാര്യയേയുമുപേക്ഷിച്ച് താനൊരു ത്യാഗിയാണെന്നു സങ്കല്പിച്ചുകൊണ്ടു് ഏകനായി വനമദ്ധ്യത്തിലേക്കുപോയി. എന്നാൽ അദ്ദേഹത്തിൻെറ ബുദ്ധിമതിയായ ഭാര്യ അദ്ദേഹത്തെ ത്യാഗത്തിൻെറ തത്വം പഠിപ്പിച്ച്, ശരിയായ ത്യാഗമനോഭാവത്തോടെ തൻെറ വിസ്തൃതമായ രാജ്യംഭരിക്കുന്ന രാജാവാക്കിത്തീർത്തു. മഹാനായ ജനകനും ഒരു വിസ്തൃതമായ സാമ്രാജ്യത്തിൻെറ അധിപനായിരുന്നു. അദ്ദേഹത്തിൻെറ അടുത്തേക്കാണ്, വ്യാസൻ തൻെറ മകനായ ശുകനെ ആത്മവിദ്യ പഠിക്കാനയച്ചതു്.

ഗീതയുടെ അടിസ്ഥാനതത്വം ത്യാഗമാണെന്നു ഞാൻ

പറഞ്ഞതല്ലോ. ആവശ്യമെന്നു തോന്നുന്നിടത്തെല്ലാം അതിനെപ്പററി ഞാൻ വീണ്ടും പരാമർശിക്കാം. എന്നാൽ ഗീത ഒരു മഹാമന്ത്രവും കൂടിയാണ്. മന്ത്രങ്ങൾ, മഹത്തായ ശക്തി അടക്കി വച്ചിരിക്കുന്ന അക്ഷരങ്ങളോ പ്രതീകങ്ങളോ ശ്ലോകങ്ങളോ ആണ്. (ആദ്യമായി ഒരാൾ ഋഷികളേയോ സത്യസങ്കല്പങ്ങളേയോ അറിയണം) ഒരു ലക്ഷ്യം കണ്ടുകൊണ്ടാണ് വേദങ്ങളും പുരാണങ്ങളും രചിക്കപ്പെട്ടിട്ടുള്ളതു്. പൂർണ്ണമായി അർത്ഥം മനസ്സിലാക്കാതെ ഗീത വായിച്ചാൽ തന്നെയും കാലക്രമേണ അതു നമുക്ക് ഗുണത്തെ ചെയ്യും. വാക്കുകൾക്കു രൂപമുണ്ടു്: നാമവും നാമിയും വേർപെടാത്തവിധം യോജിച്ചതാണ്. നാമത്തിന്റെ സഹായത്തോടെയാണ് നാമി സ്വയം വെളിപ്പെടുന്നതു്. ഞാനുദ്ദേശിക്കുന്നതെന്തെന്നാൽ, ശ്രദ്ധാന്തിയോടും ആത്മാർത്ഥതയോടും കൂടി ഗീത വീണ്ടും വീണ്ടും പാരായണം ചെയ്താൽ സർവ്വശക്തനായ ഭഗവാൻ ഇപ്പോഴല്ലെങ്കിൽ പിന്നീടു് ഭക്തന്റെ മുമ്പിൽ സ്വയം വെളിപ്പെട്ടേ കഴിയൂ, എന്നാണ്.

ഒരിക്കൽ ശുദ്ധഹൃദയനും പാമരനുമായ ഒരാൾ, ഒരു ബ്രാഹ്മണൻ ഗീത പാരായണം ചെയ്യുന്നതു് കേട്ടുകൊണ്ടിരിക്കുകയായിരുന്നു. വേറെയും ധാരാളം കേൾവിക്കാരുണ്ടായിരുന്നെങ്കിലും ഈ അജ്ഞനായ മനുഷ്യനായിരുന്നു ഏററവും കൂടുതൽ വികാരഭരിതനായതു്. അയാളുടെ ഉന്മത്താവസ്ഥയുടെ കാരണം ചോദിച്ചപ്പോൾ അയാൾ ഇങ്ങനെ മറുപടി പറഞ്ഞു:— സ്നേഹിതന്മാരേ! ഈ ബ്രാഹ്മണന്റെ വാക്കുകൾ എനിക്കുമനസ്സിലാകുന്നില്ല എന്നാൽ ഇത്രയും എനിക്കറിയാം, അദ്ദേഹം വായിക്കുന്നതു് ശ്രീഭഗവാൻ പഠിപ്പിച്ച ശ്രീമദ് ഭഗവദ്ഗീതയാ

ണ്, എന്നു്. ശ്രീകൃഷ്ണന്റെ സുന്ദരമായ രൂപം ഞാൻ ഓർക്കുന്നു. ആ ഉൽക്കടമായ ആനന്ദത്തിൽ ഞാൻ മററെല്ലാം മറന്നു പോകുന്നു.

അതുകൊണ്ടു്, നമുക്കു ഭക്തിയോടും ശ്രദ്ധാകാന്തിയോടും വിനയത്തോടും വിശ്വാസത്തോടും കൂടി വേണം ഗീതയെ സമീപിക്കാൻ. അപ്പോൾ മാത്രമേ ഗീത സ്വന്തം രഹസ്യങ്ങൾ വെളിപ്പെടുത്തി നമ്മെ അമാനുഷരാക്കിത്തീർക്കുകയുള്ളൂ.

ഭാരതാമൃത സർവ്വസ്വം വിഷ്ണോർവക്ത്രാദ്
വിനിസൃതം
ഗീതാഗംഗോദകം പീത്വാ പുനർജ്ജന്മനവിദ്യതേ.

ഗീത മഹാഭാരതത്തിന്റെ സാരസർവ്വസ്വമാണ്. വിഷ്ണുമുഖത്തുനിന്നും ഒഴുകിയ ഈ ഗീതാമൃതം പരിശുദ്ധഗംഗാജലം—പാനം ചെയ്യുന്നവനാരാണോ അവനു് ജനനമോ മരണമോ ഇനിയില്ല. അവൻ എന്നേക്കുമായി രക്ഷിക്കപ്പെടുന്നു.

## പ്രവചനം രണ്ടു്: അർജ്ജുനന്റെ വിഷാദം

ഇന്നു നമുക്കു് കുരുക്ഷേത്രത്തിലെ മഹത്തായ യുദ്ധഭൂമിയിലേക്കു കടന്നു്, അവിടെ എന്തു നടക്കുന്നു എന്നു നോക്കാം. പാണ്ഡവരുടേയും കൗരവരുടേയും സൈന്യങ്ങൾ യുദ്ധസന്നദ്ധരായി അണിനിരന്നിരിക്കുന്നു. ഭഗവാൻ ശ്രീകൃഷ്ണനാണ് അർജ്ജുനന്റെ അപേക്ഷപ്രകാരം നാലു ശ്വേതാശ്വങ്ങളെ പൂട്ടിയ രഥം, കൃഷ്ണൻ രണ്ടു സൈന്യങ്ങളുടേയും മദ്ധ്യത്തിലായി നിർത്തുന്നു. ചുററും

നോക്കുമ്പോൾ അർജ്ജുനന് ശത്രുസൈന്യം സമുദ്രം പോലെ പരന്നുകിടക്കുന്നതായും തന്റെ സൈന്യം താരതമ്യേന ചെറുതായും കാണപ്പെടുന്നു. ഇത്ര വലുതായ ഒരു സൈന്യത്തെ എങ്ങനെ പരാജയപ്പെടുത്തും എന്നതാണ് അർജ്ജുനന്റെ ആദ്യത്തെ സംശയം. പോരെങ്കിൽ, മഹാരഥന്മാരുടെ ഒരു നിരതന്നെ അദ്ദേഹം കാണുന്നു. മഹാശക്തനും സ്വന്തം പിതാമഹനുമായ ഭീഷ്മർ, അതുല്യനും ഗുരുവുമായ ദ്രോണർ, ബലിഷ്ഠനും വിശ്വസ്തനുമായ കർണ്ണൻ തുടങ്ങി നിരവധി പരാക്രമശാലികൾ തന്റെ ശത്രുവായ ദുര്യോധനനുവേണ്ടി ജീവൻ ബലികഴിക്കാൻ തയാറായി ഇതാ എത്തിയിരിക്കുന്നു. തന്റെ ഭാഗത്ത്, ഈ പ്രപഞ്ചത്തെ മുഴുവൻ നൊടിയിടകൊണ്ട് സൃഷ്ടിക്കാനും സംഹരിക്കാനും കഴിവുള്ള പ്രപഞ്ചാധീശനായ ഭഗവാൻ ശ്രീകൃഷ്ണൻ ഉണ്ടെന്നുള്ളതു സത്യം തന്നെ. എന്നാലും— അർജ്ജുനന് ഒന്നും മനസ്സിലാകുന്നില്ല. അദ്ദേഹം എല്ലാം മറന്നുപോകുന്നു, ഭയഗ്രസ്തനാകുന്നു. ആദ്യം അർജ്ജുനന് സംശയമേ ഉണ്ടായിരുന്നുള്ളു. ഇപ്പോഴാകട്ടെ, വിഷാദിയാകുന്നു, നിരാശനാകുന്നു.

'ശരീരം രഥമേവതു' ഈ ശരീരം തന്നെയാണു രഥം സാരഗർഭമായ ഈ വാചകത്തിന്റെ അർത്ഥം ഗുപ്തമാണ് അല്ലയോ ജിജ്ഞാസു! അതിൽ നിക്ഷിപ്തമായിരിക്കുന്ന അർത്ഥം കണ്ടുപിടിക്കേണ്ടതു് ആവശ്യക്കാരന്റെ കടമയാണ്.

'തപസാ ബ്രഹ്മവിജിജ്ഞാസസ്വ' ഓർത്തുകൊള്ളൂ, തപസ്യ ഇല്ലാതെ ഇതു മനസ്സിലാക്കാൻ കഴിയുകയില്ല. മനസ്സിലാക്കുക എന്നതിന്റെ അർത്ഥം, തത്തയെപ്പോലെയോ ഗ്രാമഫോൺ റിക്കാർഡുപോലെയോ വീണ്ടും

അതുതന്നെ ആവർത്തിക്കുക എന്നതല്ല. ഒരു ആശയത്തെ സ്വാംശീകരിക്കുക എന്നതാണ് അതിൻെറ ആദ്ധ്യാത്മിക ദൃഷ്ടിയിലുള്ള അർത്ഥം. ഈ ദേഹത്തിൽ വസിക്കുന്ന വസ്തു ദേഹത്തിൽ നിന്നും തികച്ചും ഭിന്നമാണെന്നും ഭൗതികങ്ങളും ദൈവികങ്ങളുമായ യാതൊന്നിനാലും ബാധിക്കപ്പെടാത്തതാണെന്നും അറിയുമ്പോഴാം നാം എന്നെന്നേക്കും മുക്തരായിത്തീരും. ഈ ലക്ഷ്യം നേടാനുള്ള ഏററവും നല്ല സന്ദർഭമാണ് നമുക്കു കിട്ടിയിരിക്കുന്നതു്. ഇതു് ഏററവും ഉചിതമായ രീതിയിൽ പ്രയോജനപ്പെടുത്താതിരുന്നാൽ ആരെയാണു പഴിക്കേണ്ടതു്?

നമുക്കിനി അർജ്ജുനനിലേക്കു മടങ്ങാം. അദ്ദേഹം നിരാശനായിരിക്കുന്നു, യുദ്ധം ചെയ്യാനും താല്പര്യമില്ലാതെയിരിക്കുന്നു. അർജ്ജുനനു സ്വാഭിമാനമുണ്ടു്. ഇന്നുവരെ പരാജയമെന്തെന്നറിഞ്ഞിട്ടില്ല. അപമാനവും ദുഷ്കീർത്തിയും ഇനിയൊട്ടുണ്ടാകണമെന്നാഗ്രഹവുമില്ല. ഈ രീതിയിലുള്ള ചിന്തകളെ ഉദ്ദീപിപ്പിക്കാനെന്നവണ്ണം, എതിരാളികൾ ഗുരുജനങ്ങളാണെന്ന ചിന്തയും വന്നുകൂടുന്നു. പിതാമഹനായ ഭീഷ്മരോടും ആചാര്യനായ ദ്രോണരോടും നേരിട്ടു യുദ്ധം ചെയ്യാതെ അർജ്ജുനനു ജയിക്കാനും സാദ്ധ്യമല്ലല്ലോ.

ഇങ്ങനെയുള്ള ചിന്താഗതി ഇതിനു മുമ്പു് ഒരിക്കലും അർജ്ജുനനിൽ അങ്കുരിച്ചിട്ടില്ല എന്നു് നിങ്ങൾ അറിയേണ്ടതുണ്ടു്; പണ്ടു്, ഭീഷ്മരാലും ദ്രോണരാലും നയിക്കപ്പെട്ട കൗരവന്മാർ വിരാടരാജ്യം ആക്രമിച്ചു് പശുക്കളെ മോഷ്ടിച്ചുകൊണ്ടുപോകാൻ ശ്രമിച്ചപ്പോൾ അർജ്ജുനൻ് വിരാട രാജകുമാരൻെറ സാരഥിയായി ഭീഷ്മ

രോടും ദ്രോണരോടും യുദ്ധം ചെയ്യേണ്ടിവന്നു. തന്റെ ഗുരുഭൂതന്മാരോടാണ് യുദ്ധം ചെയ്യേണ്ടതെന്ന് വ്യക്തമായി അറിഞ്ഞിരുന്നിട്ടും അന്ന് ഗുരുഭാവം അർജ്ജുനനെ വിഷമിപ്പിച്ചതേയില്ല. അതു് അപ്രതീക്ഷിതമല്ലായിരുന്നു. വാസ്തവത്തിൽ, കൗരവന്മാരുടെ വലുതായ സൈന്യത്തെ കണ്ടപ്പോൾ അർജ്ജുനന്റെ സമനില തെററുകയും ത്യാഗത്തിൽ അഭയം പ്രാപിക്കാൻ ശ്രമിക്കുകയുമാണുണ്ടായതു്. ആ ത്യാഗം അയഥാർത്ഥമായിരുന്നു.

അർജ്ജുനൻ എന്താണു പറയുന്നതെന്നു നോക്കുക. "അല്ലയോ ഭഗവാനേ! യുദ്ധം ചെയ്യാൻ ഉത്സുകരായി ഇവിടെ കൂടിയിരിക്കുന്ന എന്റെ ബന്ധുമിത്രാദികളെ കണ്ടിട്ട് എന്റെ ശരീരം തളരുന്നു, വായ് വരണ്ടുപോകുന്നു, എന്റെ ശബ്ദം സ്തംഭിക്കുന്നു, ഞാൻ ഗാണ്ഡീവം എടുക്കാൻ അശക്തനാകുന്നു. എന്റെ ശരീരം മുഴുവൻ പൊള്ളുന്നതുപോലെ തോന്നുന്നു. എനിക്കു നിൽക്കാൻ തന്നെ കഴിയുന്നില്ല, എന്റെ മനസ്സു ഭ്രമിക്കുന്നു. ശകുനങ്ങളും എനിക്കെതിരാണെന്നും ഞാൻ കാണുന്നു. എന്റെ ബന്ധുക്കളെ യുദ്ധത്തിൽ വധിച്ചിട്ട് എന്തു ഗുണമാണെനിക്കു കിട്ടുക. അല്ലയോ കൃഷ്ണ, എനിക്കു വിജയത്തിൽ ആഗ്രഹമില്ല, രാജ്യമോ അതിൽനിന്നു കിട്ടുന്ന സുഖങ്ങളോ എനിക്കു വേണ്ടാ. ഹേ ഗോവിന്ദ! രാജ്യം കൊണ്ടോ മേന്മകൊണ്ടോ നമ്മുടെ ജീവിതം കൊണ്ടുതന്നെയോ എന്താണു പ്രയോജനം? ധനവും ജീവൻ പോലും വെടിഞ്ഞു് ഇവിടെ നിൽക്കുന്നവർ എല്ലാം നമ്മുടെ സ്നേഹിതന്മാരും ബന്ധുക്കളും ഗുരുക്കന്മാരും തന്നെ ഗുരുഭൂതന്മാർ, രക്ഷകർത്താക്കൾ, മക്കൾ, കൊച്ചുമക്കൾ, അമ്മാവന്മാർ, ഭാര്യാപിതാക്കന്മാർ, ഭാര്യാസഹോദരന്മാർ, അതുപോലെ മററു

ബന്ധുക്കരം, അഹോ മധുസൂദന! ഈ നിസ്സാരമായ രാജ്യത്തിനുവേണ്ടിയെന്നല്ല, ത്രൈലോക്യങ്ങരംക്കുവേണ്ടിപ്പോലും ഇവരെയെല്ലാം വധിക്കാൻ ഞാൻ തയ്യാറില്ല. അല്ലയോ ജനാർദ്ദന! നമ്മുടെതന്നെ സ്വന്തക്കാരായ ധൃതരാഷ്ട്രപുത്രന്മാരെ കൊന്നിട്ട് നമുക്ക് എങ്ങനെ സന്തോഷിക്കാൻ കഴിയും? ക്രൂരത ചതിവ് കാപട്യം തുടങ്ങിയ ദുർഗ്ഗുണങ്ങരം നിറഞ്ഞവരാണ് അവർ എന്നതിൽ സംശയമില്ല. എന്നിരുന്നാലും ബന്ധുക്കളെ വധിക്കുകയാണെങ്കിൽ അതു നാം ചെയ്യുന്ന ഗുരുതരമായ തെററായിരിക്കും. അവരെ നിഹനിക്കാൻ നമുക്കവകാശമില്ല. എന്നോടു പറഞ്ഞാലും മാധവ, സ്വന്തം ആളുകളെ ബലികൊടുത്തിട്ട് നമുക്കെങ്ങനെ സന്തോഷിക്കാൻ കഴിയും? തീവ്രമായ ദുരാഗ്രഹത്താൽ അന്ധരായി നേർവഴിയേതെന്നു തിരിച്ചറിയാതെയിരിക്കുന്നതിനാൽ, കുടുംബം നശിപ്പിക്കുന്നതുകൊണ്ടും ബന്ധുക്കളെ വേദനയും ക്ഷതവും ഏല്പിക്കുന്നതുകൊണ്ടും ഉളവാകുന്ന പാപ ഫലത്തെക്കുറിച്ച് അവരറിയുന്നില്ല. എങ്കിൽതന്നെയും, കുടുംബനാശത്തിൻെറ തിക്തഫലങ്ങരം വ്യക്തമായും മുൻകൂട്ടി കാണാൻ കഴിയുന്ന നമുക്ക് അതേ പാപകർമ്മം ചെയ്യുന്നതിൽ നിന്നും എങ്ങനെ പിന്തിരിയാതെയിരിക്കാൻ കഴിയും? കുടുംബം നശിക്കുന്നതോടെ കുടുംബ പാരമ്പര്യങ്ങളും നശിക്കും. പാരമ്പര്യങ്ങരം നശിക്കുമ്പോരം അധർമ്മം പ്രബലപ്പെടും. കുടുംബസ്ത്രീകരം ദുഷിച്ചുപോകുകയും അതുമൂലം കുഴപ്പങ്ങളും വർണ്ണസങ്കരങ്ങളും സംഭവിക്കുകയും ചെയ്യും. ഇതിനു കാരണഭൂതരാകുന്നവർ തീർച്ചയായും നരകത്തിൽത്തന്നെ പതിക്കും. പിണ്ഡംവയ്ക്കാൻ ആളില്ലാതെ വരുന്നതിനാൽ നമ്മുടെ പിതൃക്കരംപോലും അധഃപതിക്കും. കഷ്ടം! ദുരാഗ്രഹം കൊണ്ടുമാത്രം സ്വന്തം ആളുകളെ കൊല്ലുക എന്ന

ഗുരുതരമായ കുററം നാം ചെയ്യാൻ തുടങ്ങുന്നു. ധൃതരാഷ്ട്രപുത്രന്മാർ അവരുടെ മൂർച്ചയേറിയ ആയുധങ്ങൾകൊണ്ട് നിരായുധനും എതിർക്കാൻ ലേശംപോലും താല്പര്യമില്ലാത്തവനുമായ എന്നെ വധിക്കുന്നതാണ് ഇതിലും ഭേദം എന്നെനിക്കു തോന്നുന്നു.'' വില്ലും അമ്പും താഴെയിട്ട് അർജ്ജുനൻ ദുഃഖിതനും ദീനനുമായി തൻെറ ഇരിപ്പിടത്തിലേക്കു വീണു.

അർജ്ജുനൻ തൻെറ ബന്ധുമിത്രാദികൾക്കുവേണ്ടി പരിതപിക്കുകയായിരുന്നു എന്നതു് വാസ്തവം തന്നെ. എന്നാൽ ഈ വികാരങ്ങൾ അടിസ്ഥാനപരങ്ങളോ അതോ അപ്രധാനങ്ങളോ എന്നു നിർണ്ണയിക്കേണ്ടതു കൃഷ്ണനായിരുന്നു. അവ സത്യവും ആത്മാർത്ഥവും ആയിരുന്നെങ്കിൽ അർജ്ജുനനെ യുദ്ധം ചെയ്യാൻ പ്രേരിപ്പിക്കാൻ ശ്രീകൃഷ്ണനു് എന്തവകാശമാണുണ്ടായിരുന്നതു്?

## പ്രവചനം മൂന്നു് തേരാളിയായ കൃഷ്ണൻ

ഇന്നലെ വൈകിട്ട് അർജ്ജുനൻെറ പരിതാപകരമായ അവസ്ഥ നാം കണ്ടു. യുദ്ധം ആരംഭിക്കുന്നതിനുമുമ്പ് അവസാന നിമിഷത്തിൽ ദുഃഖത്തിനും നിരാശയ്ക്കും അധീനനായി ''ഭഗവാൻ! എന്നിൽ ദയ കാണിച്ചാലും, എനിക്കു യുദ്ധം ചെയ്യാൻ കഴിവില്ല,'' എന്നു കരയുകയായിരുന്നു അർജ്ജുനൻ. നാം അർജ്ജുനനോട് സഹതപിക്കുന്നു. യുദ്ധം ചെയ്യുക എന്ന കർത്തവ്യത്തിൽനിന്നും അദ്ദേഹത്തെ ഒഴിവാക്കുകയല്ലാതെ മററു മാർഗ്ഗം നാം കാണുന്നില്ല. അദ്ദേഹം പറയുന്നതെല്ലാം തികച്ചും ശരിയാണ്. പക്ഷേ, ശ്രീകൃഷ്ണൻ അത്ര അനായാസേന അർജ്ജു

നനെ വിടുന്നില്ല. അദ്ദേഹം വെറും ബാഹ്യമായ പ്രകടന മല്ല ആഗ്രഹിക്കുന്നതു്, യഥാർത്ഥമായ മനം മാററമാണു്. അർജ്ജുനനെ ഒരു യഥാർത്ഥ ത്യാഗി ആക്കുക എന്നതാണു് അദ്ദേഹത്തിൻെറ ആവശ്യം. കരഞ്ഞതും പ്രലപിച്ചതും ദീനനായി തേരിൽ പതിച്ചതുമെല്ലാം അഭിമാനത്തിൻെറയും അഹന്തയുടെയും ഫലമായിരുന്നു താനാണു് ഏററവും വലിയയുദ്ധവീരൻ എന്നു് അർജ്ജുനൻ അഭിമാനിച്ചിരുന്നു അർജ്ജുനനു് ശ്രീകൃഷ്ണൻെറ നേരെ കുറെയൊക്കെ ശ്രദ്ധയും ആദരവും ഉണ്ടായിരുന്നെങ്കിലും അദ്ദേഹത്തിൻെറ ഉപദേശം ആവശ്യപ്പെടുന്നില്ല. തന്നേക്കാൾ വലിയ യോദ്ധാവോ ബുദ്ധിമാനോ വേറെ ഇല്ലാത്ത സ്ഥിതിക്കു് താൻ എന്തിനു് ഉപദേശം ആരായണമെന്നു് അർജ്ജുനൻ ചിന്തിക്കുന്നു. ഗാഢമായി ആലോചിക്കുക. അപ്പോഴേ അതിലടങ്ങിയിരിക്കുന്ന ആന്തരികാർത്ഥം നിങ്ങൾക്കു മനസ്സിലാകയുള്ളു. മഹാഭാരതയുദ്ധം പഴയതോ പുതിയതോ ഒന്നുമല്ല. അതു നമ്മുടെ ദൈനംദിന അനുഭവമാണു്. അതുകൊണ്ടു് , ഉണർന്നിരിക്കുവിൻ!

നമുക്കിനി, സുന്ദരവും പുഞ്ചിരി തൂകുന്നതുമായ ആ തേരാളിയുടെ മുഖത്തേക്കു കണ്ണുകളെ തിരിക്കാം. ഭഗവാൻ ശ്രീകൃഷ്ണൻ താനെടുക്കുന്ന ഏതു ഭാഗവും അതിൻെറ പരിപൂർണ്ണതയിൽ അഭിനയിച്ചു പ്രതിഫലിപ്പിക്കാൻ കഴിവുള്ള സമർത്ഥനായ നടനാണു്. പിഞ്ചുകുഞ്ഞായിരുന്ന കാലംമുതൽക്കേ അദ്ദേഹം എല്ലാററിനേയും തന്നിലേക്കാകർഷിച്ചിരുന്നു. ഏററവും മിടുക്കനും കർത്തവ്യനിഷ്ഠനുമായ ബാലൻ, ഏററവും നല്ല കളിക്കാരനും കളിക്കൂട്ടുകാരനും, സമർത്ഥനും സൂത്രശാലിയുമായ മോഷ്ടാവു്, കായികാഭ്യാസി, ഏററവും അനുസരണയുള്ളവനും ബുദ്ധി

മാനമായ വിദ്യാൎത്ഥി, നല്ലകാമുകൻ, നല്ല നൎത്തകൻ, അതുല്യനായ ഗായകൻ, ശ്രേഷ്ഠനും സ്നേഹമുള്ളവനുമായ ഭൎത്താവ്, ദയാലുവായ പിതാവ്, വാദകോവിദൻ, ശാസ്ത്രജ്ഞൻ, വിധികൎത്താവ്, സമുദായ പരിഷ്കൎത്താവ്, രാജ്യതന്ത്രജ്ഞൻ, തത്വചിന്തകൻ, നല്ല യജമാനൻ, അതുപോലെതന്നെ നല്ല ഭൃത്യൻ, ഏററവും ശ്രേഷ്ഠനായ യോഗി, ഒന്നാന്തരം ഗൃഹസ്ഥൻ, ഏററവും ഉത്തമനായ ഭരണാധികാരി, ഉത്തമ സ്നേഹിതൻ, ഉത്തമ ഭക്തൻ ഇതൊക്കെയായിരുന്നു അദ്ദേഹം—എല്ലാററിലും സൎവ്വശ്രേഷ്ഠൻ! അദ്ദേഹം എന്നും ത്യാഗികളുടെ യുവരാജാവായിരുന്നു. ചെറുപ്പം മുതൽ അവസാനം വരെയും അദ്ദേഹത്തിന്റെ ജീവിതത്തിൽ ഏററവും പ്രകടമായിരുന്ന വൈശിഷ്ട്യം ത്യാഗമായിരുന്നു എന്നു നിങ്ങൾക്കു കാണാം. അതുകൊണ്ടാണ് ഗീതയിലെ സവിശേഷ സ്വരം ത്യാഗമായതു്. മാൎഗ്ഗദൎശനത്തിനും മോചനത്തിനും വേണ്ടി ഒരു ആദൎശത്തെ മുമ്പിൽവെക്കേണ്ട ആവശ്യകത നമുക്കുണ്ടു്. ഏററവും മഹത്തും ശ്രേഷ്ഠവുമായ സ്വഭാവഗുണങ്ങൾ എല്ലാം ഒത്തൊരുമിച്ചു് ഒരു വ്യക്തിയിൽ നിങ്ങൾക്കു കാണണമെങ്കിൽ, അവ കൃഷ്ണനിൽ—കൃഷ്ണനിൽ മാത്രമേ—കാണുകയുള്ളു. ഭക്തന്മാർ കൃഷ്ണനെ പൂൎണ്ണാവതാരമായി കാണുന്നതിൽ അതിശയിക്കാനൊന്നുമില്ല.

ശ്രീകൃഷ്ണനേയും അദ്ദേഹത്തിന്റെ സിദ്ധികളേയും പററി കൂടുതൽ കൂടുതൽ ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്യുന്തോറും ക്ലേശങ്ങൾ അധികാധികം മറക്കാൻ നമുക്കു സാധിക്കും.

അൎജ്ജുനന്റെ വാദങ്ങളെല്ലാം നിങ്ങൾ കേട്ടു. എത്ര

ഭംഗിയാംവണ്ണമാണ് അദ്ദേഹം തന്റെ ഭാഗം വാദിച്ചത്! പക്ഷേ ഭഗവാൻ ശ്രീകൃഷ്ണൻ അതിന് ഒരു ശുക്കവും കല്പിച്ചില്ല. എന്തിനു കല്പിക്കണം? അദ്ദേഹത്തിനു നല്ലതുപോലെ അറിയാമായിരുന്നു അതെല്ലാം വെറും ആത്മവഞ്ചന-മിഥ്യാബോധത്തിന്റെയും അഹന്തയുടേയും സന്തതി-ആയിരുന്നുവെന്ന്. അർജ്ജുനന്റെ മനസ്സിലുള്ള എല്ലാ ഹീനഭാവങ്ങളേയും അകററി തന്റെദിവ്യമായ പൈതൃകത്തെ മനസ്സിലാക്കിക്കൊടുക്കണമെന്നു നിശ്ചയിച്ചുകൊണ്ട് ശ്രീകൃഷ്ണൻ ഇപ്രകാരം ഉദ്ബോധിപ്പിച്ചു.

"കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്യമകീർത്തികരമർജ്ജുന!"

അല്ലയോ അർജ്ജുന! നിന്റെ സൽപേരിന് കളങ്കം ചേർക്കുന്ന അയോഗ്യങ്ങളായ ആശയങ്ങളും ഹീനങ്ങളും അപകടകരങ്ങളും അകീർത്തികരങ്ങളുമായമാർഗ്ഗതടസ്സങ്ങളും ഈ നിർണ്ണായക സന്ദർഭത്തിൽ നിനക്കെവിടെ നിന്നുകിട്ടിയെന്ന് എനിക്കു മനസ്സിലാകുന്നില്ല.

ക്ലൈബ്യം മാസ്മഗമ:പാർത്ഥനൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രംഹൃദയദൗർബ്ബല്യംത്യക്ത്വോത്തിഷ്ഠ പരന്തപ!

ഈ പൗരുഷമില്ലാത്ത ഭാവം അല്ലയോ പാർത്ഥ, നിനക്കു ചേർന്നതല്ല. ഈ ഭീരുത്വവും ഹൃദയ ദൗർബ്ബല്യവും കുടഞ്ഞുകളയുക. എഴുന്നേൽക്കൂ, യുദ്ധസന്നദ്ധനാകൂ! ശത്രുക്കളിൽ ഭയം ജനിപ്പിക്കുന്ന ധീരനല്ലേ, നീ?

ഗീതയുടെ കാഹളധ്വനിയാണിത്. നിന്റെ ജാഡ്യം ദൂരെക്കളയുക, നിന്റെ ഉറക്കം മതി. ഇപ്പോഴത്ത

ന്നെ ഉണരൂ, കച്ച മുറുക്കി യുദ്ധസന്നദ്ധനാകൂ! ഭാരതം ഈ വാക്കുകൾ ശ്രദ്ധിക്കുമോ? എന്തായാലും അതു് അർജ്ജുനനിൽ സ്വല്പം ഉണർവ്വുണ്ടാക്കി. തന്റെ മനസ്സിലെ ചിന്തകളെ സമാഹരിച്ചു് വിവേകിയായ ആ തേരാളിയോടു് പ്രാർത്ഥിക്കാൻ അർജ്ജുജുനനു കഴിഞ്ഞു. ''അല്ലയോ, മധുസൂദന! ഭീഷ്മർ എന്റെ പിതാമഹനും ദ്രോണർ എന്റെ ഗുരുവും ആണു്. അവരെ പുഷ്പങ്ങളാൽ പൂജിക്കുക എന്നുള്ളതാണു് എന്റെ കടമ. അല്ലയോ ശത്രുസൂദനാ! ഞാനെങ്ങനെ ക്രൂരമ്പുകൾ കൊണ്ടു് അവരെ മുറിപ്പെടുത്തും? ഒന്നാലോചിക്കൂ! ഈ മഹാമനസ്കരും പ്രബുദ്ധരുമായ മഹാത്മാക്കളെ—എന്റെ ഗുരുക്കന്മാരെ നിഹനിച്ചിട്ടു ലഭിക്കുന്ന സുഖങ്ങളേക്കാൾ ആയിരം മടങ്ങു മെച്ചമാണു് ഭിക്ഷാടനം കൊണ്ടു് ഉപജീവനം കഴിക്കുക. ഈ സുഖങ്ങൾ അവരുടെ രക്തം കൊണ്ടു പങ്കിലമായിരിക്കും. തന്നെയുമല്ല, വിജയം നമ്മുടേതാണോ എന്നു് അറിഞ്ഞുകൂടാതാനും. ധൃതരാഷ്ട്രപുത്രന്മാർ നമ്മുടെ പേരപ്പന്റെ മക്കൾ തന്നെയല്ലേ? അവരെ കൊന്നിട്ടുവേണം നമുക്കു വിജയം വരിക്കാൻ!

അർജ്ജുനന്റെ അഭിമാനത്തിന്റെ നില സാവധാനം കുറയുന്നതു നോക്കുക. ''എന്റെ മനസ്സിന്റെ സമനില തെററിയിരിക്കുന്നു. സ്നേഹവും സഹതാപവും എന്നെ കീഴ്പ്പെടുത്തുന്നു. ഏതാണു ശരി, ഏതാണു് എനിക്കു നല്ലതു് എന്നുപോലും നിശ്ചയിക്കാൻ എനിക്കു കഴിയുന്നില്ല. എന്നെ ഉപദേശിക്കാൻ ഞാൻ അങ്ങയോടു് അപേക്ഷിക്കുന്നു. അവിടത്തെ ശിഷ്യൻ തന്നെയല്ലേ ഞാൻ? അങ്ങേയ്ക്കു് ഞാൻ എന്നെ സമർപ്പിച്ചിരിക്കുന്നു. അവിടത്തെ ഇഷ്ടംപോലെ എന്നോടാജ്ഞാപിച്ചാലും''. പക്ഷേ

ഈ സമർപ്പണം വെറും നൈമിഷികമായിരുന്നു. അടുത്ത ശ്ലോകത്തിൽ അർജ്ജുനൻ പറയുകയാണ്, "ഈ ലോകവും അതുപോലെതന്നെ ദേവന്മാരുടെ മേൽ അധീശത്വവും യാതൊരു എതിർപ്പുമില്ലാതെ കിട്ടി എന്നിരുന്നാൽതന്നെയും എന്റെ ശരീരത്തെ തപിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ ദുഃഖാഗ്നി എങ്ങനെ ശമിപ്പിക്കാമെന്നു് എനിക്കു് അറിഞ്ഞുകൂടാ." ഇന്ദ്രിയാധീശനായ കൃഷ്ണനോടു് താൻ യുദ്ധം ചെയ്യുകയില്ല എന്നു് ഒന്നുകൂടി തറപ്പിച്ചു പറഞ്ഞ ശേഷം അർജ്ജുനൻ പിന്നെയും നിശ്ശബ്ദനായി.

ശ്രീ ഭഗവാൻ അർജ്ജുനനെ നിർബ്ബന്ധിക്കാൻ ആഗ്രഹിക്കുന്നില്ല. അർജ്ജുനനെ ബോദ്ധ്യപ്പെടുത്തുക എന്നതാണ് അദ്ദേഹത്തിന്റെ ആദ്യത്തെ ഉദ്ദേശം. അതിനായി ഭഗവാൻ അർജ്ജുനന്റെ മേൽ വർഷിക്കുന്ന തിരുവായ്മൊഴികളാണു് ഭഗവദ്ഗീത എന്നു് അറിയപ്പെടുന്നതു്.

## പ്രവചനം നാലു് . ജ്ഞാനയോഗം

**അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ചഭാഷസേ**

**ഗതാസൂനഗതാസൂംശ്ചനാനുശോചന്തി പണ്ഡിതാഃ**

"**എന്റെ സ്നേഹിത**, അർജ്ജുന! നീ ഒരു വലിയ പണ്ഡിതനെപ്പോലെ സംസാരിക്കുകയും വിഡ്ഢിയെപ്പോലെ പ്രവർത്തിക്കുകയുമാണല്ലോ ചെയ്യുന്നതു് നീയെന്താണു് ചെയ്യുന്നതെന്നു് അറിയുന്നുണ്ടോ? അല്പംപോലുമാരെയോർത്തു കേഴേണ്ടതില്ലയോ അവരെയോർത്താണു നീ വിലപിയ്ക്കുന്നതു്. സ്വല്പമെങ്കിലും വിവേകമുള്ള ഒരു വ്യ

ക്കതി മരിച്ചവർക്കവേണ്ടിയോ മരിക്കാൻ പോകുന്നവർക്ക വേണ്ടിയോ ജീവിച്ചിരിക്കുന്നവർക്കുവേണ്ടി പോലുമോ ഒരിക്കലും ദുഃഖിക്കുന്നില്ല.''

ഇതു് അർജ്ജുനനു് ഒരു പുതിയ സിദ്ധാന്തമാണ്. അദ്ദേഹം ഒന്നും മനസ്സിലാവാതെ അത്ഭുതപ്പെടുന്നു. ഭഗവാൻ വീണ്ടും പറയുകയാണ്.

''നത്വേവാഹം ജാതുനാസം നത്വംനേമേജനാധിപാ:
നചൈവ നഭവിഷ്യാമഃസർവേവയമതഃപരം

'നിന്റെ ദു:ഖത്തിന്റെ കാരണം എനിക്കറിയാം. ഈ ശരീരത്തിന്റെ പതനത്തോടുകൂടി എല്ലാം നശിക്കും എന്നാണു നിന്റെ ധാരണ. സ്നേഹിത, അതല്ല സത്യം നീയിപ്പോഠം എന്നെ മുമ്പിൽകാണുന്നു. ഈ ശരീരം കൈക്കൊള്ളുന്നതിനുമുമ്പ് ഞാൻ ഉണ്ടായിരുന്നിട്ടില്ലെന്നോ ഈ ശരീരത്യാഗത്തോടെ ഞാൻ നശിച്ചുപോകുമെന്നോ ഒക്കെയായിരിക്കും നീ വിചാരിക്കുന്നതു്. നിന്നെപ്പററിയും യുദ്ധസന്നദ്ധരായി നിൽക്കുന്ന ഈ രാജാക്കന്മാരെയും സേനാനായകന്മാരെയും പററിയും ഇതുതന്നെ ആയിരിക്കുമല്ലോ നീ വിചാരിക്കുന്നതു്. നമുക്ക് നിത്യമായ അസ്തിത്വമുണ്ടു്. നമുക്കൊരിക്കലും ഇല്ലാതെയാകാൻ കഴിയില്ല.''

അർജ്ജുനൻ അത്ഭുതപ്പെട്ടുനിന്നുപോകുന്നു. ഭഗവാൻ ഒരു ഉദാഹരണം നൽകുകയാണ്.

ദേഹിനോഽസ്മിൻയഥാദേഹേകൗമാരം യൗവ്വനംജരാ-
തഥാദേഹാന്തരപ്രാപ്തി:ധീരസ്തത്ര നമുഹ്യതി

'എന്റെ സ്നേഹിത, നീ ഒരു മടയനല്ല. അറിവും ബുദ്ധിയുമുള്ള ഒരാളാണെ നീയെന്നെനിക്കറിയാം. ഞാൻ പറയുന്നതു് ക്ഷമയോടുകൂടി കേട്ടാൽ മാത്രം മതി. നിനക്ക മനസ്സിലാകും. മരണം എന്താണെന്നറിയാൻ പാടില്ലാത്തതുകൊണ്ടു മാത്രമാണ് എല്ലാവരും മരണത്തെ ഭയപ്പെടുന്നതു് ദയവുചെയ്തു് ശ്രദ്ധിച്ചുകേൾക്കുക. നീ ഒരു പിഞ്ചുകുഞ്ഞായി ജനിച്ചു് സാവധാനം ഒരു കുമാരനായി വളൎന്നല്ലോ. എന്റെ കുഞ്ഞു മരിച്ചുപോയി എന്നു പറഞ്ഞു് അപ്പോൾ ആരും കരയുകയോ നിലവിളിക്കുകയോ ചെയ്തില്ല പിന്നെ നീ യൗവ്വനത്തിലേക്ക പ്രവേശിച്ചു. അപ്പോഴും ഒരു മടയനും കരയുകയില്ല, എന്റെ യുവാവു മരിച്ചു എന്നു പറഞ്ഞു്. അവർ എന്തുകൊണ്ടാണ് വിലപിക്കാത്തതെന്നു് ഒന്നാലോചിച്ചു നോക്കൂ. ആദ്യമായി, ശരീരത്തിന്റെ ഈ വ്യതിയാനം അവരുടെ ശ്രദ്ധയിൽ പെടുന്നില്ല എന്തെന്നാൽ, ഒരു ഘടികാരത്തിലെ മണിക്കൂർ സൂചി സാവധാനം ഒരു മിനിട്ടിൽ നിന്നു് അടുത്ത മിനിററിലേക്ക നീങ്ങുന്നതുപോലെ ഈ പരിവൎത്തനവും വളരെ സാവധാനത്തിലാണ സംഭവിക്കുന്നതു്. രണ്ടാമതായി, അവർ പൈതലിനെ കുമാരനിലും കുമാരനെ യുവാവിലും യുവാവിനെ വൃദ്ധനിലും ദർശിക്കുന്നു. അതിലെ വ്യത്യാസം അവർ തിരിച്ചറിയുന്നുണ്ടെങ്കിലും അതിലെ മുഖ്യവസ്തു അതിൽതന്നെ ഉണ്ടെന്നവർക്കറിയാം. പക്ഷേ, അയാളുടെ മരണസമയത്തു് അയാളെ പൂൎണ്ണമായും നഷ്ടപ്പെട്ടു എന്നു വിചാരിച്ചു് അവർ വിലപിക്കുന്നു; ഒരു യോഗി കരയുന്നില്ല, എന്തെന്നാൽ അദ്ദേഹത്തിനു സത്യമറിയാം. അല്ലയോ അർജ്ജുന, ബാല്യം, കൗമാരം, യൗവ്വനം, വാർദ്ധക്യം എന്നതുപോലെ തന്നെ മരണവും ഒരു പ

രിവർത്തനഘട്ടം മാത്രമാണെന്നു് നീ നിശ്ചയമായി മനസ്സിലാക്കുക''.

''ജീവാപേതവാവ(കിയതേ നജീവോ(മ്രിയതേ''

ജീവൻ ഒരിക്കലും നശിക്കുന്നില്ല ശരീരമാണ് ജീവൻ വേർപെടുമ്പോറം നശിക്കുന്നതു്. നീരു പോയിക്കഴിയുമ്പോറം വൃക്ഷം ഉണങ്ങുകയും നശിക്കുകയും ചെയ്യുന്നു.

അർജ്ജുനൻ ശ്രദ്ധാനിരതനാകുന്നു. ഇതെല്ലാം അദ്ദേഹത്തിനു പുതുമകളാണ്. ശരീരം നശിക്കുന്നതോടൊപ്പം നശിക്കാത്ത എന്തോ ഒന്നു് ശരീരത്തിൽനിന്നു ഭിന്നമായി ഉണ്ടെന്നു് അർജ്ജുനൻ ആദ്യമായി മനസ്സിലാക്കുന്നു. അതിൻെറ സാദ്ധ്യതയെപ്പററി അദ്ദേഹം സംശയിക്കുന്നു ശരീരത്തിൽനിന്നും ഭിന്നമായി വേറൊന്നുണ്ടെങ്കിൽ അതു ശരീരത്തിൻെറ വേദനകളോ കഷ്ടതകളോ ബാധിക്കാതെ എപ്പോഴും നിലകൊള്ളണം. അങ്ങനെ ഭിന്നമായ ഒന്നു് അർജ്ജുനൻ കാണുന്നില്ല. അതുകൊണ്ടു് അങ്ങനെ വേറിട്ട ഒന്നുണ്ടെന്നു സമ്മതിച്ചാൽ തന്നെയും, അതു് ശരീരനാശത്തോടുകൂടി നശിക്കണം. അർജ്ജുനൻ അമ്പരക്കുന്നതു കണ്ടു് കൃഷ്ണൻ പറയുകയാണ്.

മാത്രാസ്പർശാസ്തുകൗന്തേയ ശീതോഷ്ണ
സുഖദുഃഖദാഃ
ആഗമാപായിനോ/നിത്യാംസ്തിതിക്ഷസ്വ ഭാരത

'ഹേ, കുന്തീപുത്ര! വാസ്തവം പറഞ്ഞാൽ ജീവൻ ശരീരത്തിൻെറ ഈ പരിവർത്തനങ്ങറംക്കെല്ലാം അതീതമാണ്. പക്ഷേ ഇന്ദ്രിയങ്ങളുമായുള്ള സമ്പർക്കമുണ്ടാക

മ്പോൾ സുഖദുഃഖങ്ങൾ അതിനെ ബാധിക്കുന്നതായുള്ള പ്രതീതിയുണ്ടാകുന്നു. ഇതെല്ലാം അദ്ധ്യാസം അഥവാ മിഥ്യാരോപം കൊണ്ടുണ്ടാകുന്നതാണ്. പ്രകാശത്തിന് സ്വയമായി നീലവർണ്ണമില്ല, എന്നാൽ അതു് ഒരു നീലബംബിൽക്കൂടെ വരുമ്പോൾ നീലനിറമുള്ളതായി തോന്നുന്നു. ഈ അദ്ധ്യാസം അഥവാ മിഥ്യാരോപം ആണ് ശീതോഷ്ണങ്ങളുടെയും സുഖദു:ഖങ്ങളുടെയും തോന്നൽ ഉണ്ടാകാൻ കാരണം. ഈ വസ്തുതകൾ അറിഞ്ഞു് അവയെ തരണം ചെയ്യാൻ ശ്രമിക്കണം. ഇവയൊന്നും തന്നെ ജീവൻെറ ഗുണങ്ങളല്ലെന്നു് നിനക്കു് ഉറപ്പായി ഗ്രഹിക്കാൻ കഴിയും. ഇവ വരികയും പോവുകയും ചെയ്യുന്നു, ചിരസ്ഥായി അല്ല.

യംഹിനവ്യഥയന്ത്യേതേ പുരുഷം പുരുഷർഷഭ
സമദു:ഖസുഖം ധീരംസോഽമൃതത്വായ കല്പതേ

സുഖദു:ഖങ്ങളോ ശീതോഷ്ണങ്ങളോ അങ്ങനെയുള്ള മററു ദ്വന്ദ്വഭാവങ്ങളോ സുഖത്തിലും ദു:ഖത്തിലും സമചിത്തനായിരിക്കുന്ന ബുദ്ധിമാനെ ക്ലേശിപ്പിക്കുകയില്ല. ആ നിലയിലുള്ള ഒരാളിനെ മാത്രമേ വിവേകി എന്നു വിളിക്കാനാവൂ, അദ്ദേഹത്തിനു മാത്രമേ ജനനമരണങ്ങളിൽ നിന്നുള്ള മോചനത്തിന് യോഗ്യതയുള്ളു. അല്ലയോ പുരുഷശ്രേഷ്ഠ! ഈ ദ്വന്ദ്വഭേദങ്ങൾക്കു് അതീതനായി ഉയരുക എന്നതു് നിൻെറ കർത്തവ്യമല്ലേ? സ്വന്തമായ ശക്തിയില്ലാതെ അവിടെയുമിവിടെയും കാററനുസരിച്ചു പറന്നു നടക്കുന്ന ഒരു കച്ചിത്തുരുമ്പിനെപ്പോലെ നീ ആകാൻ പാടില്ല.

''നാസതോ വിദ്യതേ ഭാവോനാഭാവോ വിദ്യതേസത:
ഉഭയോരപിദൃഷ്ടോഽന്തസ്ത്വനയോസ്തത്ത്വദർശിഭി''.

ഇതാണ സത്യം എൻെറ പ്രിയപ്പെട്ട അർജ്ജുന! നീയിതു പരിചിന്തിക്കകയാണെങ്കിൽ നിൻെറ സംശയങ്ങളും ഭയങ്ങളുമെല്ലാം നീലയ്ക്കം. ഉള്ളതു് ഒരിക്കലും ഇല്ലായ്മയിൽനിന്നും ഉണ്ടാവില്ല ഉള്ളതു് ഒരിക്കലും ഇല്ലാത്തതാവുകയില്ല, അതിന നാശവുമില്ല. സത്യമായതെന്തോ അതു് ഭൂതം, വത്തമാനം, ഭാവി ഈ മൂന്ന കാലങ്ങളിലും സത്യമായിത്തന്നെ നില്ക്കണം. അതു് ഒരിക്കലും അസത്യമാവില്ല. ഇല്ലാത്തതു് ഒരിക്കലും സത്യമാവുകയുമില്ല.'' അതു് സത്യമാണെന്ന തോന്നാമെങ്കിലും വന്ധ്യാപുത്രനെപ്പോലെ ഒരിക്കലും ഉള്ളതാവാൻ വഴിയില്ല ഈ സത്യത്തെപ്പററി പണ്ടുതന്നെ മഹാന്മാരായ ഋഷികാം ദൃഢനിർണ്ണയം ചെയ്തിട്ടുണ്ടു്. മങ്ങിയ വെളിച്ചത്തിൽ നീ ഒരു കയറു് പാമ്പായി കാണുന്നു. ഈ പാമ്പു് വാസ്തവമല്ല. അതു് മുമ്പുള്ളതായിരുന്നില്ല, ഇനി ഉണ്ടാവുകയുമില്ല. അതു് ശൂന്യതയിൽനിന്നും വരാനും സാദ്ധ്യമല്ല. അതിനു് ഒരു അധിഷ്ഠാനം അഥവാ ആധാരം ഉണ്ടായിരിക്കണം അതാണ് കയറു്.

അതുപോലെ, അഹങ്കാരം മനസ്സു് ബുദ്ധി, അഞ്ചു കർമ്മേന്ദ്രിയങ്ങാം അഞ്ചു ജ്ഞാനേന്ദ്രിയങ്ങാം ഇവസ്സും സ്വയം നിലനില്പില്ല. അവസ്സു് ഒരു ആധാരം ആവശ്യമാണ്. അതാണ് 'ഞാൻ' അല്ലെങ്കിൽ ആത്മാവു് 'തേ ധ്യാന യോഗാനുഗതാ അപശ്യൻ' മഹർഷിമാർ, ബ്രഹ്മത്തിൻെറ ശക്തിക്ക കാരണം അതിൻെറ സ്വഭാവത്തിൽത്തന്നെ അന്തർലീനമാണെന്നു് ധ്യാനയോഗം

വഴി കണ്ടു. ബ്രഹ്മം മാത്രമാണ് കാലം അഹങ്കാരം ഈ ഉപാധികളിൽ കൂടി എല്ലാററിനേയും നിയന്ത്രിക്കുന്നതു്. അതു തന്നെയാണ് ആത്മാവ് ഒരു വ്യക്തിയെ സംബന്ധിച്ച് സത്യമായതെന്തോ അതു് എല്ലാവർക്കും സത്യമായിരിക്കണം. കടലിലെ ഒരു തുള്ളി വെള്ളത്തിന് ഉപ്പുരസമായതിനാൽ കടലിലെ വെള്ളം മുഴവൻ ഉപ്പുരസമുള്ളതായിരിക്കണം. അപ്രകാരം ഈ പ്രപഞ്ചം മുഴവൻ ആത്മാവിൽനിന്നു മാത്രം ഉളവായതാണ്.

ഈ കാണുന്നതെല്ലാം ആനന്ദസ്വരൂപമായ ബ്രഹ്മത്തിൽ നിന്നും ഉല്പന്നമായതാണ്. 'ആനന്ദ ബ്രഹ്മേതിവ്യാജനാത്" സത്യം ആനന്ദമാണെന്നു് ഋഷികൾ മനസ്സിലാക്കി 'രസോ വൈസ' അതു് സത്യമായും ആനന്ദം തന്നെ.

ഊർദ്ധ്വമൂലമധഃ ശാഖമശ്വത്ഥം പ്രാഹുരവ്യയം

ഛന്ദാംസിയസ്യപർണ്ണാനിയസ്തം വേദസവേദവിത്.

പതിനഞ്ചാം അദ്ധ്യായത്തിൽ ലോകത്തെ ഒരു അശ്വത്ഥവൃക്ഷത്തോടുപമിച്ചിരിക്കുന്നു. അതിന്റെ വേരുകൾ മുകളിലും ശാഖകൾ കീഴിലും ആണ്. അതിന്റെ അർത്ഥം, ലോകത്തിന് അതിന്റെ അസ്തിത്വം മുകളിൽ നിന്നും അതായതു് ആത്മാവിൽനിന്നുമാണ് കിട്ടിയിട്ടുള്ളതു് എന്നാണ്. തന്നെയുമല്ല, നരൂപമസ്യേഹ തഥോപലഭ്യതേ! അതിന് സ്വന്തമായ ഒരു രൂപമില്ല. അതിന്റെ അസ്തിത്വം സത്യമല്ല. സ്വപ്നലോകം പോലെ നമുക്ക് ഒരു പ്രതീതി മാത്രമാണ്. പ്രപഞ്ചം സാപേക്ഷകമാണെന്നും നിത്യമായിട്ടുള്ളതു് നമ്മുടെ ആത്മാവു മാത്രമാ

ണെന്നും ശ്രുതികളും സ്മൃതികളും പരസ്യമായി പ്രഖ്യാപിച്ചിട്ടുണ്ട്. ഇതുനമുക്ക് ധ്യാനത്തിൽക്കൂടെ മാത്രമേ സാക്ഷാത്കരിക്കാൻ പററുകയുള്ളൂ. ധ്യാനം എന്നതിനർത്ഥം ഒരു ആമ, കരചരണങ്ങൾ തൻെറ തോടിനുള്ളിലേക്കു വലിക്കുന്നതുപോലെ, ഇന്ദ്രിയങ്ങളെ മനസ്സിലേക്കു വലിക്കുക എന്നാണ്. പക്ഷേ ഇപ്രകാരം അകത്തേക്കു വലിക്കുക എന്നതു് അത്ര സുഗമമല്ല. എന്തുകൊണ്ട്?

ഭഗവാൻ പഞ്ചേന്ദ്രിയങ്ങളെ ബഹിർമുഖങ്ങളായി സൃഷ്ടിച്ചിരിക്കുന്നു. അതിനാൽ ആന്തരികമായി എന്താണുള്ളത് എന്നറിയാത്തവൻ എപ്പോഴും ബാഹ്യവിഷയങ്ങളിൽ വ്യാപൃതനായിരിക്കും. ആയിരത്തിൽ ഒരു ധീരൻ മാത്രം സത്യം അറിയുവാനും മോചനം നേടുവാനുമുള്ള തീവ്രമായ ഇച്ഛയാൽ ബഹിർമ്മുഖങ്ങളായ വൃത്തികളെ നിരോധിച്ച് ആത്മാവിനെ സാക്ഷാത്കരിക്കുന്നു. 'താനി സർവ്വാണി സംയമ്യ യുക്ത ആസീതമത്പര:'

'അതുകൊണ്ട്, അല്ലയോ അർജ്ജുന! അഞ്ചുജ്ഞാനേന്ദ്രിയങ്ങളേയും പൂർണ്ണമായി നിരോധിച്ചിട്ട് ''എന്നോട്'' അതായതു് ആത്മാവിനോട്''എപ്പോഴും താദാത്മ്യപ്പെട്ടിരിക്കുക. അതാണു നിൻെറ ഉദ്ദേശവും ലക്ഷ്യവും.

ഭൗതിക വിഷയങ്ങളിൽ വ്യാപൃതനായിരിക്കുന്നിടത്തോളം കാലം ഒരുവനു് ഇന്ദ്രിയങ്ങളുടെ മേൽ സ്വല്പം പോലും നിയന്ത്രണം കിട്ടുന്നില്ല. മനസ്സ് കുരങ്ങിനെപ്പോലെയാണ്. ഒരു വസ്തുവിൽനിന്നും മറെറാരു വസ്തുവിലേക്ക് വിശ്രമമില്ലാതെ ചാടിക്കൊണ്ടിരിക്കും.

ധ്യായതോ വിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ

മനുഷ്യൻ ഇന്ദ്രിയങ്ങളെ സംതൃപ്തമാക്കാൻ ആഗ്രഹിക്കുന്നു. ഈ സംതൃപ്തി ജീവിതലക്ഷ്യമാണെന്ന് അവൻ വിചാരിക്കുന്നു അതുകൊണ്ട് ഇന്ദ്രിയവിഷയങ്ങൾ നേടാനുള്ള ചിന്തയിൽ അവൻ രാപ്പകൽ ഏർപ്പെട്ടിരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ, അവൻെറ മനസ്സ് കാമിനീകാഞ്ചനങ്ങളുടെ ചിന്തകൊണ്ട് എപ്പോഴും നിറഞ്ഞിരിക്കും. താൻ അതിയായി ആഗ്രഹിക്കുന്ന വിഷയങ്ങളിൽനിന്ന് അവന് എങ്ങനെ തൻെറ ജ്ഞാനേന്ദ്രിയങ്ങളെ പിൻവലിക്കാൻ കഴിയും?

ഈ ലൗകികതയെ വേരോടെ നശിപ്പിക്കാൻ പററിയ ഒരു ശസ്ത്രമുണ്ട്. അതാണ് അസംഗത്വം, നമുക്ക് ഒരു വസ്തുവിനോടു മമതയുണ്ടാകുന്നത് അതു സത്യമാണെന്നു വിചാരിക്കുന്നതുകൊണ്ടാണ്. പക്ഷേ ഭൗതിക വസ്തുക്കളെല്ലാം മറയുന്നതാണെന്ന് നമുക്ക് ഒരിക്കൽ ബോദ്ധ്യമാവുമ്പോൾ അവിടെ ഒട്ടൽ കാണുകയില്ല. ഈ സാക്ഷാത്കാരം നിരന്തരമായ പരിശീലനം കൊണ്ട് നേടാൻ കഴിയും. ആദ്യമായി എന്താണ് നിത്യം എന്താണ് അനിത്യം എന്ന് വേർതിരിച്ച് മനസ്സിലാക്കുക. എന്നിട്ട് അനിത്യമായിട്ടുള്ളതിനെ തള്ളിയിട്ട് നിത്യമായിട്ടുള്ളതിനെ സ്വീകരിക്കുക. ഇങ്ങനെ നമ്മുടെ ജ്ഞാനേന്ദ്രിയങ്ങളെ പൂർണ്ണനിയന്ത്രണത്തിൽ കൊണ്ടുവരാൻ കഴിയും. വിവേകം അഥവാ വിവേചനാശക്തിയിൽ നിന്നും വൈരാഗ്യം—ലൗകിക വിഷയങ്ങളോടു വിരക്തി-ജനിക്കുന്നു.

അതുകൊണ്ട് എപ്പോഴും വിവേകവും വൈരാഗ്യവും പരിശീലിക്കുക. അവയിൽക്കൂടെ ഈ സംസാരവൃക്ഷ

ത്തെ വേരോടെതന്നെ നശിപ്പിക്കുന്നതിനും ഈ ലോകത്തിനതീതവും പുനരാവൃത്തിരഹിതവുമായ നിത്യമായ ആനന്ദത്തെ പ്രാപിക്കുന്നതിനും നിനക്കു കഴിയും.

ആത്മാവിനെ അറിയുന്നതിൽപരം ആനന്ദം മറ്റൊന്നില്ല. ആത്മാവിന്റെ സ്വരൂപം ഞാൻ വിവരിക്കുന്നതു ശ്രദ്ധിക്കുക.

ജ്ഞേയം യത്തത്പ്രവക്ഷ്യാമി യജ്ജ്ഞാത്വാഽമൃതമശ്നുതേ
അനാദിമത് പരം ബ്രഹ്മ ന സത്തന്നാസദുച്യതേ
സർവ്വതഃപാണിപാദം തത് സർവ്വതോഽക്ഷിശിരോമുഖം
സർവ്വതഃശ്രുതിമല്ലോകേ സർവ്വമാവൃത്യ തിഷ്ഠതി
സർവ്വേന്ദ്രിയഗുണാഭാസം സർവ്വേന്ദ്രിയ വിവർജ്ജിതം
അസക്തം സർവ്വഭൃച്ചൈവ നിർഗ്ഗുണം ഗുണഭോക്തൃ ച.
ബഹിരന്തശ്ച ഭൂതാനാമചരം ചരമേവ ച
സൂക്ഷ്മത്വാത്തദവിജ്ഞേയം ദൂരസ്ഥം ചാന്തികേ ച തത്
അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം
ഭൂതഭർത്തൃ ച തജ്ജ്ഞേയം ഗ്രസിഷ്ണു പ്രഭവിഷ്ണു ച
ജ്യോതിഷാമപി തജ്ജ്യോതിസ്തമസഃ പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം ഹൃദി സർവ്വസ്യ
ധിഷ്ഠിതം.

ആത്മാവ് അനാദിയാണ്, അതാണ് പരമമായ ബ്രഹ്മം. അതിനെ സത്തു് (ഉള്ളതു്) എന്നോ, അസത്ത് (ഇല്ലാത്തതു്) എന്നോ വ്യവഹരിക്കാൻ പററില്ല. കാരണം, ഈ രണ്ടിലും ബ്രഹ്മത്തിനു് പരിമിതി കല്പിക്കേണ്ടിവരും. എന്നാൽ ആത്മാവ് അപരിമേയമാണ്. അതിനു് എല്ലായിടത്തും കൈകാലുകളുണ്ടു്. കണ്ണും

മുഖവും തലയും എല്ലാം എല്ലാ ദിക്കിലുമുണ്ടു്. എല്ലായിടത്തും ചെവികളുണ്ടു്.

ഈ ലോകത്തിൽ വർത്തിക്കുമ്പോഴും തന്നെ ഇതിനതീതമായും ഇരിക്കുന്നു. അതിനിന്ദ്രിയങ്ങളില്ല, എന്നാൽ എല്ലാ ഇന്ദ്രിയങ്ങൾക്കും ജീവനും പ്രകാശവും നൽകുന്നു. യാതൊരു വിധമായ ആസക്തിയുമില്ലാതെ അതു് എല്ലാററിനേയും ഉൾക്കൊള്ളുന്നു. എല്ലാ ഗുണങ്ങൾക്കും അതീതമാണെങ്കിലും അതു് എല്ലാ ഗുണങ്ങളുടേയും സാക്ഷിയാണു്. അതു് പ്രപഞ്ചത്തിനകത്തും പുറത്തും സ്ഥിതിചെയ്യുന്നു. അതു് ചരവും അതേസമയം അചരവുമാണു് അതു് അതിസൂക്ഷ്മമാണു്, അതുകൊണ്ടു് നമ്മുടെ പിടിക്കപ്പുറത്തുമാണു്. അതു് വളരെ അകലെയും സതേസമയം വളരെ അടുത്തും ഇരിക്കുന്നു. അതു് ഏററവും അവിഭാജ്യമാണെങ്കിലും എല്ലാററിലും വിഭക്തമായിരിപ്പുള്ളതായി തോന്നിക്കുന്നു. സൃഷ്ടികർത്താവും പാലനകർത്താവും സംഹാരകർത്താവും അതുമാത്രമാണു്. അതു് അന്ധകാരത്തിനപ്പുറത്താണു്. പ്രകാശത്തിൻെറയും പ്രകാശമാണു്, സ്വയം പ്രകാശിക്കുന്നതാണു്. അതു് ജ്ഞാനമാണു്, ജ്ഞേയവുമാണു്. ജ്ഞാനവിജ്ഞാനങ്ങൾകൊണ്ടു് എത്തേണ്ട ലക്ഷ്യവുമാണു്. അല്ലയോ അർജ്ജുന! അതു് നിൻെറ ഹൃദയത്തിലും അതുപോലെതന്നെ എല്ലാവരുടെയും ഹൃദയങ്ങളിലും ഭാസിക്കുന്നു, എന്നറിഞ്ഞാലും.

ഇനി, ആത്മജ്ഞാനത്തിൻെറ ശക്തികണ്ടാലും,

അപി ചേതസി പാപേഭ്യ സർവേഭ്യ പാപകൃത്തമ:
സർവ്വം ജ്ഞാനപ്ലവേനൈവവൃജിനം സന്തരിഷ്യസി

'നീ ഏററവും ഹീനകൃത്യങ്ങൾ ചെയ്തിരുന്നാലും, പാ

പങ്ങളിലേക്കം പാപം ചെയ്തു എന്നിരുന്നാൽത്തന്നെയും ജ്ഞാനമാകുന്ന കപ്പലിൽക്കൂടെ മാത്രം ഈ പാപമാകുന്ന സാഗരത്തിനക്കരെ കടക്കാൻ കഴിയും.

യഥൈധാംസി സമിദ്ധോഗ്നിർ ഭസ്മസാൽകുരുതേഽർജ്ജുന
ജ്ഞാനാഗ്നി സർവ്വ കർമ്മാണി ഭസ്മസാൽ കുരുതേതഥാ
നഹിജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ

ആളിക്കത്തുന്ന അഗ്നി എങ്ങനെയാണോ ഇന്ധനത്തെ ഭസ്മമാക്കുന്നത് അതുപോലെ എണ്ണമററ ജന്മങ്ങളിലെയും കർമ്മഫലങ്ങളെ ഹേ അർജ്ജുന, ജ്ഞാനം നശിപ്പിച്ചുകളയുന്നു. ഈ വിവേകം അഥവാ ജ്ഞാനംപോലെ ശുദ്ധീകരിക്കുന്ന ഒന്നും ഈ ലോകത്തിലില്ല. ആ ജ്ഞാനം നേടുന്നതിനുവേണ്ടി

തദ്വിദ്ധിപ്രണിപാതേന പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തിതേജ്ഞാനം ജ്ഞാനിനസ്തത്വദർശിനഃ

സത്യത്തെ സാക്ഷാത്കരിച്ച യഥാർത്ഥ മഹാത്മാക്കളെ കണ്ടുപിടിക്കുക. അവരുടെ മുമ്പിൽ ആത്മസമർപ്പണം ചെയ്യുക. അവരെ ഭക്തിയോടും വിശ്വാസത്തോടും കൂടി സേവിക്കുകയും സന്ദർഭം കിട്ടുമ്പോഴെല്ലാം സംശയങ്ങൾ ദൂരീകരിക്കാൻ ശ്രമിക്കുകയും ചെയ്യുക. അവർ കരുണാർദ്രമനസ്കന്മാരാണെന്ന് അല്ലയോ അർജ്ജുന, നീ അറിഞ്ഞാലും! നീ ആത്മാർത്ഥതയുള്ളവനാണെങ്കിൽ എല്ലാം അവർ നിനക്ക് വെളിപ്പെടുത്തിത്തരും.

'യജ്ഞാത്വാന പുനർമ്മോഹമേവം യാസ്യസിപാണ്ഡവ'

സത്യമറിയുമ്പോൾ മിഥ്യാബോധത്തിന് ഇടമില്ലാതാകുന്നു. കാരണം, നീ എന്നെ സാക്ഷാത്കരിച്ചു മുക്തനാകുന്നു. ഈ വിശ്വം മുഴുവൻ നീ നിന്നിൽത്തന്നെ ദർശിക്കുന്നു ആ ആത്മാവ് ഞാൻതന്നെയാണ്.

'നിർമ്മാന മോഹാജിത സംഗദോഷാഃ
അദ്ധ്യാത്മ നിത്യാവിനിവൃത്ത കാമാഃ
ദ്വന്ദ്വൈർ വിമുക്തഃ സുഖദുഃഖസംജ്ഞൈർ-
ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്'

അഭിമാനം അഹങ്കാരം വ്യാമോഹം ഇവയിൽനിന്നെല്ലാം സ്വതന്ത്രരായി വിരക്തരായി ശീതോഷ്ണങ്ങളിലോ സുഖദുഃഖങ്ങളിലോ താല്പര്യമില്ലാത്തവരായി ആത്മസാക്ഷാത്കാരത്തിനുവേണ്ടി മാത്രം, ലൗകികതയുടേ കണികപോലുമില്ലാതെ, നിരന്തരം പ്രയത്നിച്ചുകൊണ്ടിരിക്കുന്നവർ ആ നിത്യമായ പദത്തെ—മുക്തിയെ പ്രാപിക്കുന്നു.

## പ്രവചനം അഞ്ച്—കർമ്മയോഗം

ഇന്നു വൈകിട്ട് വീണ്ടും നാമിവിടെ ഭഗവാന്റെ തേജോമയമായ ഗീതാപ്രവചനം കേൾക്കാൻ കൂടിയിരിക്കുന്നു. സ്വസ്വരൂപത്തിൻ—ആത്മാവിന്റെ—പ്രകൃതിയും മഹിമയും കേട്ട് അർജ്ജുനൻ പ്രസന്നനാകുന്നു. അദ്ദേഹത്തിന്റെ പുരുഷോചിതമല്ലാത്ത ഉദാസീനത ധൈര്യത്തിനു വഴിമാറി കൊടുക്കുന്നു. അദ്ദേഹം ഭഗവാനോടു ചോദിക്കുകയാണ്.

ജ്യായസീ ചേൽകർമ്മണസ്തേ മതാബുദ്ധിർജ്ജനാർദ്ദന
തത് കിം കർമ്മണി ഘോരേമാംനിയോജയസികേശവ!

അല്ലയോ ജനാർദ്ദന, അജ്ഞാനനാശക! കർമ്മത്തേക്കാൾ ജ്ഞാനമാണ ശ്രേഷ്ഠം എന്നാണങ്ങയുടെ പക്ഷമെങ്കിൽ ഈ ഭീകരകർമ്മം ചെയ്യാൻ അവിടുന്ന് എന്നെ നിർബ്ബന്ധിക്കുന്നതെന്തിന്? ജീവിതത്തിൻെറ അവസാന നിമിഷത്തിലായാൽ പോലും ഒരാളുടെ മനസ്സ് ശാന്തവും സ്ഥിരവുമായ ഒരു നിലയെ പ്രാപിക്കുകയാണെങ്കിൽ അയാൾ മുക്തനാവുമെന്ന് ഭഗവാൻ തന്നെ രണ്ടാമദ്ധ്യായത്തിൻെറ ഒടുവിൽ പറഞ്ഞിട്ടുണ്ടല്ലോ.

ഭഗവാൻ, അർജ്ജുനൻെറ ആത്മാർത്ഥവും ബുദ്ധിപൂർവവുമായ ചോദ്യം അംഗീകരിച്ച് സമാധാനം നൽകുന്നു. ഹേ അർജ്ജുന, നീ പറഞ്ഞതു് തികച്ചും ശരിതന്നെ. പക്ഷേ നിൻെറ മാർഗ്ഗം ഭിന്നമാണ്. വിദ്യയിൽ കൂടെ സത്യത്തെ സാക്ഷാത്കരിക്കാൻ ശ്രമിക്കുന്ന ബുദ്ധിമാന്മാർക്ക് മാത്രം ചേരുന്നതാണ് ജ്ഞാനമാർഗ്ഗം. പക്ഷെ നിൻെറ പ്രകൃതം വേറെയാണ്. ആയോധനം സ്വഭാവമായുള്ള ക്ഷത്രിയനാണു നീ. നിനക്ക് കർമ്മത്തിൻെറ മാർഗ്ഗമാണുള്ളതു്. സ്വധർമ്മം നിർവ്വഹിച്ചു കഴിഞ്ഞതിനുശേഷമാണ് ഒരാൾ ജ്ഞാനത്തിനർഹനാകുന്നതു്. പെട്ടെന്ന് തൻെറ കർത്തവ്യങ്ങളെല്ലാം പരിത്യജിച്ച് നിഷ്ക്രിയനായിത്തീർന്നാൽ നിൻെറ പതനം നിശ്ചയമാണ്. ആന്തരികമായ ത്യാഗം നേടാൻ കഴിയുന്നില്ലെങ്കിൽ കർത്തവ്യങ്ങൾ ഉപേക്ഷിക്കാനും നിനക്കു സാദ്ധ്യമല്ല. അതുകൊണ്ടു യുദ്ധം ചെയ്യുക; യുദ്ധത്തിൽ കൂടെ മാത്രമേ വിദ്രോഹപരമായ വാസനകളെ നിനക്കു ജയി

ക്കാനാവൂ. പോരെങ്കിൽ ആർക്കും ഒരു നിമിഷംപോലും നിഷ്ക്രിയനായി ഇരിക്കാനും കഴിയില്ല. പ്രകൃതി എല്ലാവരെയും കർമ്മം ചെയ്യാൻ നിർബ്ബന്ധിക്കുന്നു.

'യസ്ത്വാത്മരതിരേവസ്യാദാത്മതൃപ്തശ്ചമാനവ:
ആത്മന്യേവച സന്തുഷ്ടഃതസ്യകാര്യം നവിദ്യതേ'

ആരാണോ ആത്മാവിൽ ആനന്ദം കണ്ടെത്തുന്നത്, ആരാണോ ആത്മാവിനെക്കൊണ്ടുമാത്രം സംതൃപ്തനാകുന്നതു്, അവനുമാത്രം ഇനി കർമ്മങ്ങളൊന്നും ചെയ്യാൻ ശേഷിക്കുന്നില്ല. എന്നാൽ നിനക്കു് വളരെയധികം കടപ്പാടുകളുണ്ടു്. കർമ്മം ബന്ധത്തിൽ പെടുത്തുന്നു എന്നതു വാസ്തവം തന്നെ. പക്ഷേ ആസക്തിയോ മമതയോ കൂടാതെയുള്ള കർത്തവ്യനിർവഹണം കൊണ്ടു് നിനക്കു് അതിനപ്പുറം കടക്കാൻ കഴിയും.

'കർമ്മണ്യേവാധികാരസ്തേമാഫലേഷുകദാചന'

നിനക്കു് കർമ്മം ചെയ്യാനേ അധികാരമുള്ളൂ, അവയുടെ ഫലങ്ങളുടെ മേൽ ഇല്ല. അപ്പോഴം അതിൽനിന്നും ബന്ധമുണ്ടാവുന്നില്ല, നീ രക്ഷപ്പെടുകയും ചെയ്യും. അതുകൊണ്ടു് യോഗാരൂഢനാകുന്നതിനു വേണ്ടി ആദ്യം തന്റെ മുമ്പിലുള്ള കർത്തവ്യം നിറവേററാൻ അർജ്ജുനനെ ഉപദേശിക്കുകയാണു ഭഗവാൻ. യോഗം എന്ന പദത്തിനു് മററു് അർത്ഥങ്ങളുണ്ടെങ്കിലും, ഇവിടത്തെ അർത്ഥം വിജയത്തിൽ ഞെളിയുകയോ പരാജയത്തിൽ കുണ്ഠിതപ്പെടുകയോ ചെയ്യാതെ മനസ്സിനെ സമനിലയിൽ നിർത്തുക എന്നുള്ളതാകുന്നു. ഈ ത്യാഗമനോഭാവവും സമചിത്തതയും ഇല്ലാതെ ചെയ്യുന്ന പ്രവൃത്തികളെല്ലാം ബന്ധനകാരണങ്ങളാകുന്നു.

കർമ്മണൈവഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ

അല്ലയോ അർജ്ജുന, ജനകനെപ്പോലെയുള്ള യോഗികൾ പൂർണ്ണത പ്രാപിച്ചതു് കർമ്മത്തിൽ കൂടെയാണ്. നീയും ലോകനന്മയ്ക്കുവേണ്ടി നിൻെറ കടമകൾ ചെയ്യണം. നീ കർത്തവ്യങ്ങളെ ഉപേക്ഷിച്ചു് അലസനായി ഇരുന്നാൽ മററുള്ളവരും നിന്നെ അനുകരിക്കുകയും അങ്ങനെ ലോകത്തിൽ അവ്യവസ്ഥിതിയുണ്ടാകുകയും ചെയ്യും.

'അഹങ്കാരവിമൂഢാത്മാ കർത്താഹമിതി മന്യതേ'

പോരെങ്കിൽ, നീയാണോ വാസ്തവത്തിൽ ചെയ്യുന്നവൻ? ഈ തകരാറുകളെല്ലാം ഉണ്ടാകുന്നതു് 'ഞാൻ ചെയ്യുന്നു' എന്നുള്ള തെററായ ധാരണയിൽ നിന്നാണ്, ശരീരത്തെയാണു നീ 'ഞാനെന്നു' കാണുന്നതു്. പക്ഷേ യഥാർത്ഥ 'ഞാൻ' നിൻെറ ആത്മാവുതന്നെയാണ്. അതു് കർത്താവോ ഭോക്താവോ അല്ല. 'ഞാൻ' അഥവാ ആത്മാവിൻെറ പ്രകൃതിയെപ്പററി നിന്നോടു് ഞാൻ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് തിന്നുക കുടിക്കുക സംസാരിക്കുക പഠിക്കുക യുദ്ധം ചെയ്യുക ഇത്യാദി സാധാരണ വ്യവഹാരങ്ങളിൽ ഇടപെടുമ്പോഴും ആ തത്വത്തിൽ ഉറയ്ക്കാൻ ശ്രമിക്കുക. ആ പ്രവൃത്തികളും 'ഞാനും' തമ്മിൽ ബന്ധമുണ്ടെന്നു തെററിദ്ധരിക്കരുതു്. അതിനെ എപ്പോഴും ഒഴിച്ചുനിർത്തുക. വാസ്തവത്തിൽ അതു് എപ്പോഴും ഒട്ടലില്ലാതെ തന്നെ നിൽക്കുന്നു. നിൻെറ അജ്ഞാനം കൊണ്ടു് അതിനെ - ആത്മാവിനെ - കർത്താവായി ധരിക്കുന്നു. നല്ലതോ ചീത്തയോ ആയ എല്ലാ പ്രവൃത്തികൾക്കും ആന്തരികമായ ശക്തിയാണു് പ്രചോദനം നൽകുന്നതെന്നു് നിനക്കു മനസ്സിലായിക്കാണുമെന്നു് ഞാൻ വിശ്വസിക്കുന്നു. അപ്പോൾ, ആന്തരിക

പ്രചോദനത്താൽ ചെയ്യുന്ന പ്രവൃത്തികളുടെ ഉത്തരവാദിത്വം നീ എന്തിനേറെറടുക്കുന്നു?. 'ആ ആന്തരിക വ്യക്തി'യ്ക്കു് നീ സ്വയം കീഴടങ്ങുക. എന്നിട്ടു് ഫലത്തെ അവഗണിക്കുക. ഫലത്തെപ്പററി ശ്രദ്ധിക്കാതെ കർമ്മം ചെയ്യുന്ന ഒരു സന്യാസിയും യോഗിയും ആയിത്തീരുക.

പക്ഷേ ഒരു യഥാർത്ഥ സന്യാസിയോ കർമ്മയോഗിയോ ആവുക അത്ര എളുപ്പമല്ല. തപസ്സിൽക്കൂടെ മാത്രമേ ഒരാംക്കു് മുക്തനാവാമെന്നു് ആശിക്കേണ്ടു. തപസ്സു് മൂന്നു വിഭാഗങ്ങളുണ്ടു്–കായികം,വാചികം,മാനസികം.

ദേവന്മാർ ബ്രാഹ്മണർ മാതാപിതാക്കാം ഗുരുക്കന്മാർ അതുപോലെ, വിവേകികാം, സജ്ജനങ്ങാം, മഹാത്മാക്കളും വിദ്വാന്മാർ മുതലായവരെ ശ്രദ്ധാഭക്തിപുരസ്സരം സേവിക്കുക. ശരീരത്തെ എപ്പോഴും പരിശുദ്ധമാക്കി വയ്ക്കുക. ബ്രഹ്മചര്യവും അഹിംസയും പാലിക്കുക. ഇതാണു് ശാരീരികമായ തപസ്സു്.

വാക്കുകാം മററുള്ളവരുടെ വികാരങ്ങളെ മുറിപ്പെടുത്തുന്നവയാവരുതു്. അതു് സത്യമായും ആത്മാർത്ഥമായും പ്രിയമായും ഹിതമായും ഇരിക്കണം. പവിത്രങ്ങളായ ശാസ്ത്രഗ്രന്ഥങ്ങാം പഠിക്കുകയും ഈശ്വരനാമം ജപിക്കുകയും ചെയ്യുക. ഇതിനെ വാചികമായ തപസ്സു് എന്നു പറയുന്നു.

മനസ്സിനെ എപ്പോഴും ശാന്തവും സൗമ്യവും ശുദ്ധവും ആക്കാൻ ശ്രമിക്കുക. അപ്പോാം സ്നേഹവും സഹാനുഭൂതിയും ഉണ്ടാകും. ആഗ്രഹങ്ങളെ അടക്കി ആത്മസംയമനം

പരിശീലിക്കുക. ഇതത്രേ മാനസ്സികമായ തപസ്സ്.

അല്ലയോ അർജ്ജുന, ഇവയെല്ലാമാണ് ഒരു പൂർണ്ണ പുരുഷൻെറ ലക്ഷണങ്ങൾ. നിന്നെയും അതുപോലെ ആക്കണമെന്ന് എനിക്കാഗ്രഹമുള്ളതുകൊണ്ട് എൻെറ ഓരോ വാക്കും വളരെ ശ്രദ്ധയോടെ കേൾക്കുക.

എല്ലാം ഈശ്വരൻെറ കൃപയ്ക്ക് സമർപ്പിക്കുന്നതുകൊണ്ടുമാത്രം നിനക്ക് എല്ലാ പ്രവൃത്തികളിലും സഫലത കിട്ടുകയില്ല. നിനക്ക് പരാജയങ്ങളുണ്ടാകാം, എന്നാൽ അവ അധികം താമസിയാതെ വിജയങ്ങളാകും. ഒരു വിദ്യാർത്ഥിയുടെ കാര്യംതന്നെ എടുക്കുക. അഞ്ചു സംഗതികൾ അയാളുടെ വിജയത്തിന് അനപേക്ഷണീയങ്ങളാണ്. ആദ്യമായി ഒരു നിശ്ചിത ലക്ഷ്യം വേണം. രണ്ടാമതായി അയാൾ അതിനുവേണ്ടി പ്രയത്നിക്കാൻ തയ്യാറായിരിക്കണം. മൂന്നാമതായി അയാൾക്കു മാർഗ്ഗദർശനം നൽകാൻ സമർത്ഥരായ ഗുരുക്കന്മാരും അനുയോജ്യങ്ങളായ പാഠപുസ്തകങ്ങളും വേണം. നാലാമത്ത് വിജയിയായി വരാനുള്ള വിവിധ ഉപായങ്ങളും ഉപകരണങ്ങളും പ്രയോഗിക്കണം. അവസാനമായി ഭാഗ്യംഅഥവാ ഈശ്വരാനുഗ്രഹം ഉണ്ടായിരിക്കണം. ആദ്യത്തെ നാലും ഉണ്ടായാൽ ഈശ്വരാനുഗ്രഹവും ഉണ്ടാകുമെന്നതിനു സംശമില്ല തന്നെ. ഈ അഞ്ചു വ്യവസ്ഥകളും അതായത് ലക്ഷ്യം, പരിശ്രമം, ഉപകരണങ്ങൾ, ഉപായങ്ങൾ, ഈശ്വരാനുഗ്രഹം–ഏതു പ്രവൃത്തിയും വിജയവും സംതൃപ്തിയും നൽകുകതന്നെ ചെയ്യും.

കുർവ്വന്നേവേഹകർമ്മാണിജിജീവിഷേഛതംസമാഃ

ഒരാൾ തൻെറ ജീവിതം മുഴുവൻ കർത്തവ്യനിർവഹ

ണത്തിനു വേണ്ടി ഉഴിഞ്ഞുവയ്ക്കണം. ശ്രുതി അങ്ങനെയാണു പറയുന്നതു്. എന്നാൽ ചിലർ സാക്ഷാത്കാരം സിദ്ധിച്ചവരാണ്. അവർ കർമ്മം ചെയ്യുകയോ ചെയ്യാതിരിക്കുകയോ ചെയ്യട്ടെ, രണ്ടവസ്ഥയിലും അവർ മുക്തന്മാർ തന്നെ. പക്ഷേ അങ്ങനെയുള്ളവർ സുദുർല്ലഭമാണ്, നാം അവരുടെ നിഷ്ക്രിയത്വം അനുകരിക്കാനും പാടില്ല. ഭാരതത്തിന്റെ അധഃപതനത്തിന്റെ ഒരു കാരണം ഇതാണ്. കപടസന്യാസി, തന്റെ കർത്തവ്യങ്ങളെയെല്ലാം വിസ്മരിച്ചിട്ട് സന്യാസവൃത്തിയിൽ അഭയം തേടാൻ ശ്രമിക്കുന്നു. അങ്ങനെയുള്ള മൂർഖന്മാരും അലസന്മാരുമായ അനുകരണക്കാരോട് ഗീതയ്ക്ക് യാതൊരു സഹതാപവുമില്ല. അവരോട് ഗീത ആജ്ഞാസ്വരത്തിൽ കല്പിക്കുന്നു. 'നിയതം കുരുകർമ്മത്വം' നിന്റെ ജോലി നീ ചെയ്യുക. നിന്റെ മുൻഗാമികൾ അലസന്മാരല്ലായിരുന്നു. അവർ മഹാന്മാരായ കർമ്മയോഗികളായിരുന്നു. നിന്റെ കടമ അവരെ അനുകരിക്കുകയും കഴിയുമെങ്കിൽ അവരേക്കാൾ ശോഭിക്കുകയും ചെയ്യുക എന്നതാണ്. കാരണം, കർമ്മം കൂടാതെയിരിക്കുവാൻ ഒരു നിമിഷം പോലും ആർക്കും കഴിയുകയില്ല. നിനക്ക്, മമതയില്ലാതെയോ ഫലാസക്തിയില്ലാതെയോ കർമ്മം ചെയ്യാൻ കഴിയില്ലെങ്കിലും വേണ്ടില്ല, നീ അലസനായും മൂഢനായും നിഷ്ക്രിയനായുമിരിക്കാൻ പാടില്ല. കർമ്മനിരതനാകുക! ബന്ധത്തോടുകൂടിയാണെങ്കിൽപ്പോലും കർമ്മം ചെയ്യുക, കാലക്രമേണ നീ ഒരു കർമ്മയോഗി ആയിത്തീർന്നുകൊള്ളുന്നു.

സ്നേഹിതാ, ഒരു ജോലിയും നീചമല്ല. നീയാണ് അതു് ശ്രേഷ്ഠമോ നീചമോ ആക്കുന്നതു്. അതിനെ നിന്റെ ഇഷ്ടം പോലെ ആക്കിത്തീർക്കാം; അതുകൊണ്ടാ

ണ് ഭഗവാൻ അർജ്ജുനനെ ഇങ്ങനെ ഉപദേശിക്കുന്നത്;

'ശ്രേയാൻ സ്വധർമ്മോവിഗുണഃ പരധർമ്മാത്സ്വ
നുഷ്ഠിതാത്'

ഒരാളിന്റെ കർത്തവ്യം, അതെത്ര വൃത്തികെട്ടതോ നീചമോ ആണെന്നു തോന്നിയാലും, ഉചിതമായി ചെയ്യുകയാണെങ്കിൽമറെറാരാളിന്റെ ശ്രേഷ്ഠമെന്നു തോന്നുന്ന കർമ്മത്തേക്കാൾ ആയിരം മടങ്ങ് ഉത്തമമാണ്. അർജ്ജുനൻ ക്ഷത്രിയനായിരുന്നെങ്കിലും ബ്രാഹ്മണന്റെ മാർഗ്ഗമായ ത്യാഗമാണ് ആഗ്രഹിച്ചത്.

## പ്രവചനം ആറ് കർമ്മയോഗം [തുടർച്ച]

ഇന്നലെ വൈകിട്ട് കർമ്മയോഗത്തിലെ ചില വിഷയങ്ങളെപ്പററിയാണല്ലോ നാം പ്രതിപാദിച്ചത് ആവിഷയം വളരെ പ്രധാനപ്പെട്ടതായതിനാൽ അതിനെപ്പററി ഇന്നു കുറേക്കൂടി സംസാരിക്കാമെന്നു വിചാരിക്കുന്നു.

സുഹൃത്തുക്കളെ! ഞാൻ മുമ്പു സൂചിപ്പിച്ചതുപോലെ യാതൊരു കർമ്മവും നീചമോ ശ്രേഷ്ഠമോ അല്ല. രാജപദവിയെ നീചമാക്കാനും തൂപ്പുകാരന്റെ പണിശ്രേഷ്ഠമാക്കാനും നിങ്ങൾക്കു കഴിയും.

'യജ്ഞാർത്ഥാത് കർമ്മണോഽന്യത്ര ലോകോയം
കർമ്മബന്ധനഃ

യജ്ഞവിഭാഗത്തിൽപ്പെടാത്ത ഓരോ കർമ്മത്തിനും ബന്ധനസ്വഭാവമുണ്ടെന്നുള്ളതു വാസ്തവം തന്നെ. എന്നാൽ എല്ലാ കർമ്മങ്ങളേയും യജ്ഞങ്ങളാക്കി മാററുക എന്നതു് നമ്മുടെ കഴിവിനപ്പുറമല്ല.

'വ്യവസായാത്മികാ ബുദ്ധിരേകേഹ കുരുനന്ദന'

ശ്രീഭഗവാൻ അർജ്ജുനനോടു പറയുകയാണ്. 'അല്ലയോ കുരുനന്ദന! ഇവിടെ ഏററവും അത്യാവശ്യം ദൃഢനിശ്ചയവും പ്രയത്നശീലവുമാണ് പ്രയത്നം എന്ന അച്ചുതണ്ടിലാണ് എല്ലാ സദ്ഗുണങ്ങളും ഉരുത്തിരിയുന്നതു്. നിൻെറ വക്തിത്വം നീ ചെയ്യുന്ന പ്രവൃത്തിയിൽ നിശ്ശേഷം അലിയട്ടെ. പതിവ്രതയും യുവതിയുമായ ഒരു ഭാര്യ വളരെ നേരമായി പുറത്തുപോയിരുന്ന തൻെറ ഭർത്താവ് അടുത്ത ദിവസമേ വരികയുള്ളു എന്നു രാത്രിയിലറിയുന്നു. ആ നിമിഷം മുതൽ അദ്ദേഹത്തിനെ കാണുന്നതുവരെ അവൾക്ക് അവളുടെ ഭർത്താവിനെ—അവളുടെ സ്വാമിയെ—പററിയല്ലാതെ മറെറാരു ചിന്തയുമില്ല. അതേസമയം അവളുടെ കൈകൾ കൊണ്ടു തന്നെ തുണി കഴുകുന്നു. വീടും പരിസരവും വെടിപ്പാക്കുന്നു, ആഹാരസാധനങ്ങൾ പാചകം ചെയ്യുന്നു. അവൾക്ക അവളെക്കുറിച്ചുള്ള ബോധം നഷ്ടപ്പെടുന്നു, മറെറാന്നും അവൾക്ക ചിന്തിക്കാനേ കഴിയുന്നില്ല. ഈ സമയമെല്ലാം അവർ യജ്ഞം ചെയ്തു കൊണ്ടാണിരിക്കുന്നതു്. പഠനത്തിലും കളികളിലും മുഴുകിയിരിക്കുന്ന വിദ്യാർത്ഥികളോ കേസുകാര്യങ്ങളിൽവ്യാപൃതരായിരിക്കുന്ന വക്കീലന്മാരോ ഓഫീസ് ജോലികളിൽ ശ്രദ്ധിച്ചിരിക്കുന്ന ഗുമസ്തന്മാരോ ഭരണകാര്യങ്ങളിൽ താല്പര്യമെടുക്കുന്ന രാജാക്കന്മാരോ ഇറച്ചിക്കച്ചവടം നടത്തുന്ന കശാപ്പുകാരോ ആരുമാവട്ടെ, തൻെറ കർത്തവ്യം ആത്മാർത്ഥമായിട്ടാണു നിർവ്വഹിക്കുന്നതെങ്കിൽ അവരൊക്കെയും ചെയ്യുന്നതു് മഹത്തായ യജ്ഞം തന്നെയാണ്'

'യജ്ഞാത് ഭവതിപർജ്ജന്യ' എന്നുണ്ടല്ലോ. ഇവിടെ

സന്ദേഹത്തിന്നു കാരണമേയില്ല. മനുഷ്യർ സ്വധർമ്മങ്ങൾ യജ്ഞഭാവേന നടത്തുന്നയിടം വാസ്തവത്തിൽ സ്വർഗ്ഗം തന്നെയാണ്.

അതുകൊണ്ട് നിങ്ങളോടെല്ലാവരോടും എനിക്കു പറയുവാനുള്ളതു് നേരത്തെ എഴുന്നേൽക്കുക, കായശുദ്ധി വരുത്തുക, പൂജയും ജപവും മുടങ്ങാതെ നടത്തുക ദാനശീലരും സ്നേഹശീലരും സഹാനുഭൂതിയുള്ളവരുമായിരിക്കുക സ്വഭാവ ഗുണങ്ങളെ വളർത്തി നിങ്ങളുടെ കർത്തവ്യനിർവ്വഹണത്തിൽ അങ്ങേയററം ജാഗരൂകരാവുക എന്നൊക്കെയാണ് നമ്മുടെ മതത്തെ നാം നിന്ദിക്കാൻ പാടില്ല. കാരണം, ഇതിലെ ഓരോ ആചാരവും അനുഷ്ഠാനവും അർത്ഥവത്താണ്. ആചാരമര്യാദകളെല്ലാം ആരോഗ്യപരവും ശാസ്ത്രീയവും ആയ തത്വങ്ങളിൽ അധിഷ്ഠിതമാണ്, നിങ്ങൾ കണ്ണു തുറന്നു നോക്കുവിൻ!

ഭഗവാൻ ഊന്നിപ്പറയേണ്ട മററൊരു വസ്തു ഇതാണ്.

ശ്രദ്ധാമയോഽയം പുരുഷോയോ യച്ഛ്രദ്ധ സഏവസഃ

ഒരു മനുഷ്യന്റെ വിജയം അവന്റെ ശ്രദ്ധയെ ആശ്രയിച്ചിരിക്കുന്നു. ഒരാൾ ശ്രദ്ധ കാരണം തന്റെ വ്യാപാരത്തിൽ അഭിവൃദ്ധി പ്രാപിക്കുന്നു. അതേ സമയം, അലസനായും ശ്രദ്ധയും താല്പര്യവും ഇല്ലാത്തവനായും വർത്തിക്കുന്ന മറെറാരുത്തൻ പരാജയമടയുകയും ചെയ്യുന്നു. എന്താണ് ഈ ശ്രദ്ധ? അതു്, വേദപ്രമാണേതി ശാസ്ത്രങ്ങളിലും അതുപോലെ ഗുരുഭൂതന്മാരുടെ വാക്കുകളിലുമുള്ള തീവ്രവും ജീവത്തുമായ താല്പര്യവും വിശ്വാസവും ആണ്. വളരെവേഗം അതു് ഒരാളിന്റെ എല്ലാ പ്രവൃത്തികളുടേയും ആന്തര പ്രചോദനം ആയിത്തീരുന്നു. വിശ്വാ

സപൂർവ്വം എന്തു ചെയ്താലും അതു നമ്മിൽ അന്തർലീനമായിരിക്കുന്ന ശക്തിയെ ഉണർത്തുകയും തദ്വാരാ നമ്മുടെ പുരോഗമനം ശീഘ്രഗതിയിലാക്കുകയും ചെയ്യുന്നു. നേരെ മറിച്ച് വിശ്വാസമില്ലാതെ ചെയ്യുന്ന പ്രവൃത്തികൾ നമ്മുടെ അജ്ഞതയേയും അഹങ്കാരത്തേയും വദ്ധിപ്പിക്കുകയും അങ്ങനെ സംസാരത്തിന്റെ പാശങ്ങളെ ബലപ്പെടുത്തുകയും ചെയ്യുന്നു.

'അശ്രദ്ധയാഹുതംദത്തംതപസ്തപ്തം കൃതം ചയത്
അ സദിത്യുച്യതേ പാത്ഥനചതത് പ്രേത്യനോ ഇഹ'

ഓ അർജ്ജുന, ശ്രദ്ധയില്ലാതെ ചെയ്യുന്നതെല്ലാം, അവ യജ്ഞമോ ദാനമോ പൂജയോ മററു ശ്ളാഘനീയങ്ങളായ പുണ്യപ്രവൃത്തികളോ എന്തുമാകട്ടെ, നിനക്ക് ഇഹലോകത്തിലോ പരലോകത്തിലോ പ്രയോജനപ്രദങ്ങളാവുകയില്ല. അവസാനമായി, കഴിഞ്ഞ അദ്ധ്യായത്തിൽ ചൂണ്ടിക്കാണിച്ച, ഏതു പ്രവൃത്തിയിലും വിജയിക്കാൻ അവശ്യമായ അഞ്ചു സംഗതികളെ ഓർമ്മിപ്പിക്കുകയാണ് ഭഗവാൻ.

'അധിഷ്ഠാനംതഥാകർത്താകരണംചപൃഥഗ്വിധം
വിവിധാശ്ചപൃഥക്ചേഷ്ടാദൈവംചൈവാത്ര
പഞ്ചമം ''

ലക്ഷ്യം, അതിനുവേണ്ടി ശ്രമിക്കുന്നവൻ, വിവിധ ഉപകരണങ്ങൾ ഉപാധികൾ, പിന്നെ സർവ്വശക്തനായ ഈശ്വരന്റെ അനുഗ്രഹം.

## പ്രവചനം ഏഴ്: ഭക്തിയോഗം

ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ സ്നേഹിതനും ആരാധകനുമായ അർജ്ജുനന് ഉപദേശിച്ചുകൊടുത്ത ഭക്തിയോഗത്തെപ്പററി ഇന്നു വൈകിട്ട് ഞാൻ സംസാരിക്കാം ഇതു് ഒരു പ്രധാനപ്പെട്ട വിഷയമാണ്.

ഭക്തിക്ക് ശ്രീ നാരദമഹർഷി കൊടുത്തിരിക്കുന്ന നിർവ്വചനം 'സാത്വസ്മിൻപരമപ്രേമരൂപ'

ഈശ്വരനോടുള്ള പരമവും ഒടുങ്ങാത്തതുമായ പ്രേമം—എന്നാണ്. ഈശ്വരനോടുള്ള ഈ പ്രേമം ആദ്യം മുതല്ക്കേ ശാന്തിയും ആനന്ദവും തരുന്നു. അതുകൊണ്ടു് ഈ ഭക്തി മാർഗമാണ് പൂർണ്ണതയിലെത്തിച്ചേരാനുള്ള ഏററവും സരളമായ മാർഗമെന്ന് ചിലർ പറയുന്നു. വാസ്തവത്തിൽ നമുക്കു കുറച്ചു പ്രേമമുണ്ടാകുമ്പോഴേ ഈ മാർഗം സരളമാവുന്നു പക്ഷേ ഈ പ്രേമം പെട്ടെന്നു കിട്ടുന്നതാണെന്ന് ആരും ആശിക്കേണ്ടതില്ല. എങ്ങനെയാണ് ഈ പ്രേമം സൃഷ്ടിക്കേണ്ടതു്? അതാണു വിഷമം. ഭഗവാൻ തന്നെ പറയുന്നു 'മുമുക്ഷുക്കൾക്ക് ഞാൻ സസന്തോഷം മുക്തി കൊടുക്കാം, പക്ഷേ ഭക്തി കൊടുക്കുക വിഷമമാണ്' ഭക്തി എത്ര ഉന്നതവും ശ്രേഷ്ഠവുമാണെന്നു നോക്കുക. അതു് ഒരാളിനെ കൂടുതൽ കൂടുതൽ ദിവ്യനാക്കുകയും ഒടുവിൽ ഭഗവത്സ്വരൂപം തന്നെ ആക്കി മാററുകയും ചെയ്യുന്നു. അയാൾ ഭഗവാൻ തന്നെ ആയിത്തീരുന്നു.

അതുകൊണ്ടു് ശ്രീ ഭഗവാൻ അർജ്ജുനനോടു പറയുകയാണ് ''ഭക്ത്യാ മാമഭിജാനാതിയാവാൻ യശ്ചാസ്മി

തത്വത:'' 'ഭക്തിയിൽകൂടെ ഒരാശം എന്നെ പൂർണ്ണമായും അറിയുന്നു- ഞാനാരാരാണെന്നും ഭക്തൻ ശ്രീഭഗവാനെ തന്നിൽ തന്നെ പൂർണ്ണമായും സാക്ഷാത്കരിക്കുന്നു. അദ്ദേഹം മഹാനായ ഈ പ്രഭു-എന്താണ്? 'അഹം കൃത്സ്നസ്യ ജഗതഃ പ്രഭവ: പ്രളയസ്തഥാ' ഈ വിശ്വം മുഴുവൻ എന്നിൽ നിന്നും ഉണ്ടായതാണ്. എന്നിൽ തന്നെ ലയിക്കുകയും ചെയ്യും. സൃഷ്ടിക്കും സംഹാരത്തിനും കാരണം ഞാൻ തന്നെ. വീണ്ടും,

'പിതാഹമസ്യ ജഗതോ മാതാധാതാപിതാമഹ:

''ഈ ലോകത്തിന്റെ പിതാവു ഞാൻ തന്നെ, മാതാവും രക്ഷിതാവും പിതാമഹനും ഞാൻതന്നെ'' നമ്മുടെ മേൽ എല്ലായ്പോഴും വർഷിക്കുന്ന കരുണയ്ക്കും സ്നേഹത്തിനും ആയിക്കൊണ്ട് അദ്ദേഹത്തെ സ്മരിക്കുക എന്നതു് നമ്മുടെ കടമയാണ്. ജീവിതം പ്രകാശവും നമ്മുടെ ഓരോ തന്തുവിനും എകിക്കൊണ്ട് അദ്ദേഹം നമ്മുടെ ഹൃദയത്തിൽ വസിക്കുന്നു. ഈ ശരീരം ഭഗവാന്റെ വാഹനമാകുന്നു, ഇതിലെ അധിഷ്ഠാന ദേവൻ അദ്ദേഹമാകുന്നു. അദ്ദേഹം സത്—ചിത്—ആനന്ദം—നിത്യമായ അസ്തിത്വവും സമ്പൂർണ്ണജ്ഞാനവും സമ്പൂർണ്ണ ആനന്ദവും-ആകുന്നു. അദ്ദേഹം പൂർണ്ണപ്രകാശ നാകുന്നു. സൂര്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ അഗ്നി തുടങ്ങി പ്രകാശമയമായ എല്ലാ വസ്തുക്കളും അദ്ദേഹത്തിൽ നിന്നുമാത്രമാണു് പ്രകാശവും തേജസ്സും സ്വീകരിക്കുന്നതു് 'യസ്മിൻ വിഭാതേ സർവ്വമിദം വിഭാതി' അദ്ദേഹത്തിന്റെ കൃപകൊണ്ടു മാത്രമാണ്, കാഴ്ച, കേൾവി, സ്പർശം ഗന്ധം, രുചി, വാക്ക് എന്നിവ നമുക്കു കിട്ടിയിരിക്കുന്നതു്. നമുക്ക് എന്തെങ്കിലും ഉപകാരം ചെയ്ത ആളിനോട് നന്ദിതോന്നാറുണ്ട്. അപ്പോൾ, ആരിൽ നിന്നാണോ

നമുക്കുള്ള സർവ്വസ്വവും കിട്ടിയിരിക്കുന്നതു്, അദ്ദേഹത്തിനോടു് നമുക്കെത്ര കടപ്പാടുണ്ടായിരിക്കണം! പക്ഷേ ചുരുക്കം ചിലരേ ഇതറിയുന്നുള്ളു. അതുകൊണ്ടുതന്നെ ആ പാദപത്മങ്ങളിലുള്ള ഭക്തിയും വിശ്വാസവും കുറവായിരിക്കുന്നു. എന്നാൽ ഒരാറം ഈ വസ്തുത അറിയുമ്പോറം സ്വാഭാവികമായും അയാളുടെ മനസ്സു് ഭഗവാനിലേക്കു പ്രവഹിക്കും. ആ ഒഴുക്കു് അതിശക്തവും അപ്രതിഹതവും ആയിരിക്കും. പ്രഹ്ളാദൻ, ധ്രുവൻ, രാമകൃഷ്ണൻ, മീരാഭായി, തുളസീദാസ് തുടങ്ങി പ്രാചീനകാലത്തും അടുത്തകാലത്തും ഉണ്ടായിട്ടുള്ള മഹത്തുക്കറം അതിനു് ഉദാഹരണങ്ങളാണു്.

നേരിട്ടറിയാതെ മററുള്ളവരിൽ നിന്നും കേട്ടു മനസ്സിലാക്കുക മാത്രം ചെയ്തിട്ടുള്ള ഒരു വസ്തുവിനോടു് ഒരാറംക്കു് പ്രേമം ഉണ്ടാകുന്നതെങ്ങനെ? അതുകൊണ്ടു് ഭഗവദ്ഭക്തന്മാരിൽ നിന്നു് തത്കഥകറം നാം നിരന്തരം കേട്ടുകൊണ്ടേയിരിക്കേണ്ടതുണ്ടു്. കേട്ടാൽ മാത്രം പോരാ, ഭഗവാനിൽ പൂർണ്ണമായും സ്ഥിരമായും നിഷ്ഠനാകുന്നതുവരെയും ഭഗവദ്ഗുണങ്ങളെപ്പററി നിരന്തരം മനനം ചെയ്യണം. എല്ലാം ഒരാറംക്കു് ഒരു വസ്തുവിനോടുള്ള പ്രേമത്തെ ആശ്രയിച്ചിരിക്കുന്നു. ആസക്തിയുള്ളവർക്കു് തങ്ങളുടെ സ്നേഹഭാജനത്തെപ്പററി എത്ര കേട്ടാലും മതിവരില്ല. പണത്തെ സ്നേഹിക്കുന്നവരുടെ മനസ്സു് എപ്പോഴും പണത്തെപ്പററി മാത്രം ചിന്തിക്കുന്നു. പ്രഹ്ളാദൻ പറയുന്നു.

'യാ പ്രീതിരവിവേകാനാം വിഷയേഷ്വനപായിനി
ത്വാമനുസ്മരതഃസാമേ ഹൃദയാന്മാപസർപ്പതു '

'ഹേ ഭഗവൻ! സംസാരികളും അജ്ഞരുമായ മനുഷ്യർ

ലൗകിക സുഖങ്ങളെ നിരന്തരം അന്വേഷിച്ചുകൊണ്ടിരിക്കുന്നു. അതുപോലെ ഉല്ക്കടവും അവസാനിക്കാത്തതുമായ പ്രേമം എനിക്ക് അങ്ങയോടുണ്ടാകട്ടെ" ഈശ്വരൻ നിരാകാരനാണെങ്കിലും സ്വേച്ഛയാ എത്ര രൂപങ്ങളും എടുക്കാൻ കഴിവുള്ളവനാണ്. ഒരാൾക്ക് പെട്ടെന്ന് നിരാകാരനായ ഈശ്വരനെ പ്രാപിക്കാൻ കഴിയുകയില്ല. രാമൻ, കൃഷ്ണൻ തുടങ്ങിയ ദിവ്യരൂപങ്ങളെ ധ്യാനിച്ചുവേണം തുടങ്ങാൻ. അവതാരലീലകൾ കേട്ട് നമ്മുടെ മനസ്സ് അതിൽ ലയിക്കുന്നു. നമ്മുടെ അഭിലാഷം തീവ്രമായി തന്നെ നിലനിർത്തുകയാണെങ്കിൽ കാലക്രമേണ വലിയ വിഷമം കൂടാതെ ലക്ഷ്യമായ ഭക്തിയിൽ എത്തിച്ചേരും. ധനവും മാനവും, പേരും പെരുമയും, അഹങ്കാരവും എല്ലാം സ്വമേധയാതന്നെ ആചാരങ്ങളിൽ സമർപ്പിക്കണം. എന്താവുകയാണു നമ്മുടെ ലക്ഷ്യം എന്നു നിങ്ങൾക്കറിയാമോ? അദ്ദേഹത്തിന്റെ രൂപത്തിലും ഭാവത്തിലും നാം നമ്മെത്തന്നെവാർത്തെടുക്കാൻ പോകുകയാണ്. 'എന്റെ പിതാവും ഞാനും ഒന്നാകുന്നു' എന്ന വാക്യത്തിന്റെ പൊരുൾ നാം അനുഭവിച്ചറിയുവാൻ പോവുകയാണ്. അടിമകളായി തുടരാനല്ല, നാം ഈ പ്രപഞ്ചത്തിന്റെ യജമാനന്മാരാകാൻ പോകുകയാണ്. ഇതൊരു ചെറിയ സംഗതിയാണോ? ഇതു നേടാനായി ലൗകികവിഷയങ്ങൾ നമ്മെ ലേശവും സ്പർശിക്കാതിരിക്കുവാനുള്ള പരിശീലനം അത്യാവശ്യമാണ്. മനസ്സിൽ അദ്ദേഹം — അദ്ദേഹം മാത്രം—നിറഞ്ഞിരിക്കണം.

ഈ ഉപദേശ സാദ്ധ്യത്തിനായി ഋഷികൾ സഗുണോപാസന വിധിച്ചിരിക്കുന്നു. നിങ്ങളുടെ ഇഷ്ടദേവതയെ തിരഞ്ഞെടുക്കുക. അദ്ദേഹത്തിന്റെ രൂപം നിങ്ങളുടെ വീട്ടിലെ ഏതെങ്കിലും ഒരു മുറിയിൽ പ്രതിഷ്ഠിക്കുക.

സമ്പൂർണ്ണ ഹൃദയത്തോടെയും ഉൽക്കടമായ ആവേശത്തോടെയും കൂടി അദ്ദേഹത്തെ ദിവസവും ആരാധിക്കുക. ഏതെങ്കിലും സുഖാസനത്തിൽ ഋജു ആയി ഇരുന്ന് ദിവസവും ധ്യാനിക്കുക. നിങ്ങളുടെ മനസ്സ് അദ്ദേഹത്തിൻെറ രൂപത്തിൽതന്നെ ഉറപ്പിച്ചിരിക്കണം. മനസ്സ് എപ്പോഴെങ്കിലും വ്യതിചലിച്ചാൽ സാവധാനം അതിനെ വീണ്ടും ലക്ഷ്യത്തിലേക്കു കൊണ്ടുവരിക. ഈ പരിശീലനംകൊണ്ട് നിങ്ങളുടെ മനസ്സിനെ ശാന്തവും സ്ഥിരവും ആക്കാൻ കഴിയും. ഒരു നിശ്ചലമനസ്സിൽ മാത്രമേ ഈശ്വരൻ തെളിയുകയുള്ളു

തൻെറ വിരാഡ്രൂപത്തെ—ആയിരമായിരം വാക്കുകളും ആയിരമായിരം കണ്ണുകളും ആയിരമായിരം കൈകളും ആയിരമായിരം പാദങ്ങളും ഉള്ള തൻെറ വിശ്വരൂപത്തെ—ധ്യാനിക്കാനും പൂജിക്കാനും ശ്രീ ഭഗവാൻ അർജ്ജുനനോട് ആവശ്യപ്പെടുന്നു.

അഗ്നിമൂർദ്ധാചക്ഷുഷീ ചന്ദ്രസൂര്യേ
ദിശശ്ശ്രോത്രം വാഗ്വിവൃതാശ്ച വേദാഃ
വായുപ്രാണോ ഹൃദയം വിശ്വമസ്യ
ഷഡ്ഭ്യാം പൃഥിവീഹ്യേഷ സർവ്വഭൂതാന്തരാത്മാ

അദ്ദേഹത്തിൻെറ ശിരസ്സ് ഏററവും മേലെയുള്ള ആകാശവും നയനങ്ങൾ സൂര്യചന്ദ്രന്മാരും കാതുകൾ ദിക്കുകളും പഞ്ചപ്രാണങ്ങൾ വായുവും ഹൃദയം ആകാശവും പാദപീഠം ഭൂമിയും ആകുന്നു; എല്ലാ ജീവികളിലും അന്തരാത്മാവായി അദ്ദേഹം വർത്തിക്കുന്നു.

'യസ്യാഗ്നിരാസ്യം ദ്യൗമൂർദ്ധാ
സ്വം നാഭി ചരണോ ക്ഷിതി:
സൂര്യശ്ചക്ഷുർദിശശ്രോത്രംതസ്മൈ ലോകാത്മനേ നമഃ

പ്രപഞ്ചം മുഴവൻ വ്യാപിച്ചിരിക്കുന്നവനും, വായ് അഗ്നിയും ശിരസ്സ് സ്വർഗ്ഗവും പൊക്കിൾ ആകാശവും പാദങ്ങൾ ഭൂമിയും കണ്ണു സൂര്യനും കാതുകൾ ദിക്കുകളും ആയുള്ളവനും ആയ അദ്ദേഹത്തിനു് നമസ്കാരം.

ഇതും ആരാധനയുടെ സാർവ്വലൗകികഭാവമാണ്. നമ്മുടെ കണ്ണുകൾ എവിടേക്കു തിരിച്ചാലും അദ്ദേഹത്തെ— അദ്ദേഹത്തെ മാത്രമാണ് നാം കാണുന്നതു്.

ആത്മാവിനെ വിശ്വമനസ്സായിട്ടുവേണം ധ്യാനിക്കുവാൻ. അദ്ദേഹം നമ്മുടെ ഉള്ളിന്റെ ഉള്ളിലാണു സ്ഥിതി ചെയ്യുന്നതു്.

ഭഗവാൻ വിശ്വരൂപം അർജ്ജുനനു കാട്ടിക്കൊടുത്തപ്പോൾ അർജ്ജുനൻ ഭയന്നു പോയി. ഭഗവാൻ തന്റെ മോഹനമായ രൂപത്തിൽ ചതുർ ബാഹുക്കളോടും പുഞ്ചിരി തൂകുന്ന മുഖത്തോടും പീത വസ്ത്രധാരിയായും അർജ്ജുനന്റെ മുമ്പിൽ പ്രത്യക്ഷീഭവിച്ചു. ഈശ്വരൻ എല്ലാവരുടെയും ഹൃദയത്തിൽ കുടികൊള്ളുന്നുവെങ്കിൽ ഓരോരുത്തരും അദ്ദേഹത്തിന്റെ സാന്നിദ്ധ്യം അറിയുകയും കഷ്ടതകൾക്കും ദു:ഖങ്ങൾക്കും അതീതരാവുകയും ചെയ്യണം. പക്ഷേ, സ്ഥിതി അങ്ങനെയല്ല. കാരണം അന്വേഷിച്ചു് ദൂരെ പോകേണ്ടതില്ല. ഒരു ശുദ്ധമായ കണ്ണാടിയിൽ മാത്രമേ പ്രതിബിംബം തെളിയുകയുള്ളു, അല്ലാതെ ചെളി പുരണ്ട കണ്ണാടിയിലല്ല. അതുപോലെ, മനസ്സ് അശുദ്ധ

മായിരിക്കുന്നിടത്തോളം കാലം അതിന്ന് അദ്ദേഹത്തിന്റെ സാന്നിദ്ധ്യം അറിയാൻ കഴിവില്ല. അതുകൊണ്ടാണ് കർമ്മയോഗത്തിന്റെയും ഉപാസനയുടെയും (ആരാധനയുടെയും) ആവശ്യം.

സ്വകർമ്മണാതമഭ്യർച്ച്യ സിദ്ധിം വിന്ദതിമാനവ;

ഒരാൾക്ക് തന്റെ കത്തവ്യനിർവ്വഹണത്തിൽ കൂടി എന്നെ ആരാധിച്ച് പൂർണ്ണത നേടാം. ഒരാൾക്ക് തന്റെ കത്തവ്യങ്ങൾ ശ്രദ്ധാപൂർവ്വം ആത്മാർത്ഥതയോടും കൂടി നിർവ്വഹിച്ച് തന്റെ മനസ്സിനെ കൂടുതൽ കൂടുതൽ ശുദ്ധീകരിക്കാൻ കഴിയും. കർമ്മയോഗത്തിന്റെയും ഉപാസനയുടേയും ആവശ്യകതയും പ്രാധാന്യവും നാം ചർച്ച ചെയ്തുകഴിഞ്ഞതാണല്ലോ.

പമ്പുചെയ്യുന്ന രീതി ആയിരിക്കണം നാം അവലംബിക്കേണ്ടത് നിങ്ങളിലുള്ള ആസുര വാസനകളെ പമ്പുചെയ്തു വെളിയിൽ തള്ളുക, ദിവ്യത്വം ഉള്ളിലേയ്ക്കു ഇരച്ചുകയറും. ഇതു് പ്രയാസമില്ലാത്ത ഒരു പണിയല്ല. വളരെ നാളുകളായി നാം ഈ ലോകത്തെ അത്യധികം താലോലിക്കുകയും ലാളിക്കുകയും ചെയ്തുവരികയായിരുന്നതുകൊണ്ടു് വേണമെന്നുവച്ചാലും ഈ ലോകം വേഗമൊന്നും നമ്മെ ഉപേക്ഷിക്കുകയില്ല. ശ്രീരാമകൃഷ്ണന്റെ കഥയിലെ വളത്തുപട്ടിയെപ്പററി നിങ്ങൾക്കറിയാമല്ലോ.

ഒരു ധനികന് ഒരു വളർത്തുപട്ടിയുണ്ടായിരുന്നു, അതിനെ അയാൾ വളരെയധികം ലാളിക്കുകയും അതിന്റെ കൂടെ കളിക്കുകയും പതിവായിരുന്നു. ഒരു പട്ടിയെ ഇത്രയധികം ഓമനിക്കരുതെന്നും ബുദ്ധിയില്ലാത്ത ഒരു മൃഗം ഒരു ദിവസം തന്റെ നേരെ തിരിഞ്ഞ് തന്നെ കടിച്ചുകൂടാ

സ്ഥയില്ലെന്നും വിവേകിയായ ഒരു മനുഷ്യൻ ഒരിക്കൽ അയാളെ ഉപദേശിച്ചു. ആ ധനികൻ അപ്പോഠംമുതൽ ആ പട്ടിയെ അകററിനിൎത്തുവാൻ ശ്രമിച്ചു. പക്ഷേ ഫലമുണ്ടായില്ല. അവസാനം അയാഠം ആ പട്ടിയോടുള്ള എല്ലാ സഹതാപവും കളഞ്ഞു് അതിനെ വളരെയധികം അടിക്കുകയും എടുത്തു നിലത്തടിക്കുകയും ചെയ്തു അപ്പോഠം മുതൽ ആ പട്ടി അയാളെ വിട്ടുപോയി അതുപോലെ നാം ഈ ഇന്ദ്രിയങ്ങളുടെ ലോകത്തെ ലാളിക്കുകയും താലോലിക്കുകയും ചെയ്യുന്നിടത്തോളം കാലം അതു നമ്മെ പിരിയുകയില്ല. നാം അതിനെ തികച്ചും ഉപേക്ഷിക്കുകയും അതിൽ യാതൊരു താല്പര്യവും ഇല്ലാതിരിക്കയും വേണം.

'മുക്തിമിഛസി ചേത്താത വിഷയാൻ വിഷവത് ത്യജ'. നിനക്കു മുക്തി വേണമെങ്കിൽ എല്ലാ ഇന്ദ്രിയ സുഖങ്ങളെയും വിഷംപോലെ വജ്ജിക്കണം.

'ക്ഷമാജ്ജവം ദയാതോഷം സത്യം പീയൂഷവത് യജ'. ക്ഷമ നേർബുദ്ധി സംതൃപ്തി പ്രേമം കരുണ സത്യസന്ധത തുടങ്ങി സദ്ഗുണങ്ങളെ അമൃതംപോലെ പോഷിപ്പിക്കണം.

പതിനാറാം അദ്ധ്യായം ദൈവികവും ആസുരവും ആയ ഗുണങ്ങളെപ്പററി ചർച്ചചെയ്യുന്നു. യഥാർത്ഥ മഹാഭാരതയുദ്ധം നന്മയും തിന്മയും തമ്മിൽ എപ്പോഴും നടന്നുകൊണ്ടിരിക്കുന്നു, നിങ്ങഠം, ഗീതയിലെ പതിനാറാം അദ്ധ്യായം നല്ലതുപോലെ പഠിച്ചു് ദൈവികഗുണങ്ങളെ മനസ്സിലാക്കുകയും അവയെ പരിപോഷിപ്പിച്ചു് ആസുരഗുണങ്ങളെ പരാജയപ്പെടുത്തുകയും വേണം. ഈശ്വരാനുഗ്രഹത്താൽ നിങ്ങഠംക്കു് ഒരു യോഗ്യനായ മാൎഗ്ഗദർശിയെ ലഭിക്കുകയും അദ്ദേഹത്തെ സേവിച്ചു് അദ്ദേഹത്തിൻെറ

നിർദ്ദേശപ്രകാരം സ്വജീവിതം കരുപിടിപ്പിക്കാൻ തുടങ്ങു കയും ചെയ്യുകയാണെങ്കിൽ നിങ്ങൾ വിജയത്തിലേക്കുള്ള പാതയിലാണെന്നും എല്ലാം ലഘൂകരിക്കപ്പെടുമെന്നും മനസ്സിലാക്കുക.

ഏതു മാർഗ്ഗത്തിലും ഗർത്തങ്ങളുണ്ട്. അതുപോലെ ഭ ക്തിമാർഗ്ഗത്തിലും ഉണ്ട്. പക്ഷേ ആദ്യഘട്ടത്തിൽ മാത്രം ഒരു ചെറിയ തീപ്പൊരിയുടെ മേൽ നാം എണ്ണ ഒഴിക്കുക യാണെങ്കിൽ അതു് അണഞ്ഞുപോയെന്നുവരാം. എന്നാൽ തീയ് ഒരിക്കൽ ആളിക്കത്തിക്കഴിഞ്ഞാൽ അണഞ്ഞുപോ കുമെന്ന ഭയം കൂടാതെ നമുക്ക് വീണ്ടും വീണ്ടും എണ്ണ ഒഴി ക്കാം. പുരോഗതിയുടെ ആദ്യഘട്ടങ്ങളിൽ നാം വളരെ ശ്രദ്ധിക്കണം. ആലോചനയില്ലാതെ നാം ആരുമായും— എല്ലാവരുമായും ഇടപെടുകയാണെങ്കിൽ നാശം തീർച്ചയാ ണ്. നാം സന്യാസികളുമായി നല്ല ബന്ധം പുലർത്തണം അല്ലാതെ ലൗകികഭോഗികളുമായിട്ടല്ല

ഭഗവാൻ പറയുകയാണ്.

'ക്ലേശോ/ധികതര സ്തേഷാ മവ്യക്താസക്ത ചേതസാം'

ആരാണോ നിർഗ്ഗുണബ്രഹ്മത്തെ ഉപാസിക്കുന്നതു്. അവരുടെ വഴികൾ വാസ്തവത്തിൽ ദുർഘടം നിറഞ്ഞതാ ണ്. ലൗകിക ചിന്തകൾ, ഉൽക്കണ്ഠ, ക്ലേശം, പരീ ക്ഷണങ്ങൾ മുതലായവയിൽ നിന്നും മോചനം നേടുകയാ ണ് നമ്മുടെ ലക്ഷ്യമെങ്കിൽ നാം മനസ്സിനെ ഭോഗ്യവി ഷയങ്ങളിൽനിന്നും നിവൃത്തിപ്പിച്ച് സമ്പൂർണ്ണമായും ഈശ്വരനു സമർപ്പിക്കുക. അദ്ദേഹം സഗുണനോ നിർ ഗ്ഗുണനോ ആവട്ടെ. അവ തമ്മിൽ വലിയ വ്യത്യാസ

മൊന്നുമില്ല. സഗുണബ്രഹ്മത്തെ ആരാധിക്കുന്നതു് കുറെ കൂടി എളുപ്പമാണെന്നു മാത്രം. ഏതു രീതിയിലായാലും നമുക്കു് ഈശ്വരനോടുള്ള പ്രേമം വർദ്ധിക്കട്ടെ ഭക്തിയുടെ പ്രവാഹം നമ്മുടെ ഹൃദയത്തിൽ അശുദ്ധിയുടെ ഒരു കണികപോലും ഇരിക്കാൻ അനുവദിക്കുകയില്ല. നമ്മുടെ കടമയാവട്ടെ ഈശ്വരാഭിമുഖമായ ഈ പ്രേമത്തെ എല്ലാ പ്രകാരത്തിലും വർദ്ധിപ്പിക്കുക എന്നതാകുന്നു.

'തേഷാമഹം സമുദ്ധർത്താ മൃത്യുസംസാരസാഗരാത്'

'ഞാനിവരെ ജനനമരണമാകുന്ന സംസാര സാഗരത്തിന്റെ മറുകരയിൽ അതിവേഗം എത്തിക്കും'. നാമിവിടെ ആനന്ദിക്കുന്നതിനുവേണ്ടി വന്നു. എന്നാൽ നാം ദുഃഖിക്കുകയാണ്. ഒരു അടിമയ്ക്കു് സന്തോഷിക്കാൻ പററില്ല, പ്രഭുവിനു മാത്രമേ പൂർണ്ണമായ ആനന്ദം ലഭിക്കുകയുള്ളൂ നമുക്കു് നമ്മുടെ തന്നെ മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും യജമാനന്മാർ ആകേണ്ടിയിരിക്കുന്നു. 'ജിതം ജഗത് കേന' ആരാണു് സർവലോകങ്ങളേയും കീഴടക്കിയവൻ? 'മനോഹി യേന' ആർക്കാണോ മനസ്സിന്റെമേൽ നിയന്ത്രണമുള്ളതു് അവൻ.

ഭഗവാൻ പറയുകയാണു്: —

'യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യകർമ്മസു
യുക്തസ്വപ്നാവബോധസ്യയോഗോഭവതിദുഃഖഹാ'

ആരാണോ ധ്യാനം പരിശീലിക്കുന്നതു് ആഹാരപാനീയങ്ങളെ നിയന്ത്രിക്കുന്നതു്, മിതമായി വിശ്രമിക്കുന്നതു് ഉറക്കത്തേയും അതുപോലെ പ്രവൃത്തികളേയും ചി

ട്ടപ്പെടുത്തുന്നതു്, അവൻ മാത്രം എല്ലാ ഭയത്തേയും ഉത്കണ്ഠയേയും തരണം ചെയ്യുന്നു.

ഭഗവാൻ ബ്രഹ്മചര്യത്തിൻെറ പ്രാധാന്യവും ഊന്നിപ്പറയുന്നു.

'പ്രശാന്താത്മാവിഗതീഭർബ്രഹ്മചാരിവ്രതേസ്ഥിതഃ

ശ്രീ ശങ്കരൻ ബ്രഹ്മചര്യത്തെ നിർവ്വചിക്കുന്നതു് 'രതിവിഷയതൃഷ്ണാത്യാഗം' എന്നാണ്. അതായതു് സ്ത്രീകളിലുള്ള കാമവും താല്പര്യവും ത്യജിക്കുക എന്നർത്ഥം. ഇതുകൂടാതെ ആദ്ധ്യാത്മിക ജീവിതത്തിൽ ഒരു പുരോഗതിയും ഉണ്ടാവുകയില്ല. ശാസ്ത്രാർത്ഥങ്ങളും ഗുരുവിൻെറ വാക്കുകളും ഗ്രഹിക്കുന്നതിനു് ബ്രഹ്മചര്യം പ്രയത്നിച്ചും പരിശീലിക്കണം.

'ഇദം ബ്രഹ്മലോകം ബ്രഹ്മചര്യേണ വിന്ദതേ'

ബ്രഹ്മചര്യത്തിൽക്കൂടെ അവർ ബ്രഹ്മലോകം പ്രാപിക്കുന്നു.

ഭഗവാനിലുള്ള സമ്പൂർണ്ണമായ ആത്മസമർപ്പണത്തിൽ കൂടിയാണ് ഭക്തിയുടെ പാരമ്യത്തിലെത്തുക. ശ്രീ ഭഗവാൻ പറയുകയാണ്

സർവധർമ്മാൻ പരിത്യജ്യമാമേകം ശരണം വ്രജ'

ഒരു കർമ്മത്തിൻെറയും ഉത്തരവാദിത്വം നീ ഏറ്റെടുക്കരുതു്. ഹേ അർജ്ജുന, മേന്മയോ താഴ്മയോ നോക്കാതെ നിൻെറ കടമ ശരിയായി ചെയ്യുക. നിന്നെയും നിൻെറ പ്രവൃത്തികളുടെ ഫലത്തെയും എനിക്കു സമർപ്പിച്ചിട്ടു്

നീ സ്വതന്ത്രനാകുക.

''അഹംത്വാസർവപാപേഭ്യോമോക്ഷയിഷ്യാമിമാശുച''

എല്ലാ പാപങ്ങളിൽ നിന്നും നിന്നെ ഞാൻ മോചിപ്പിക്കാം. ദുഃഖിക്കാതിരിക്കുക. ഈ വാക്കുകൾ തന്റെ എല്ലാ യഥാർത്ഥ ഭക്തന്മാക്കും ഭഗവാൻ നല്കിയിരിക്കുന്ന വാഗ്ദാനമാണ് ആത്മാത്ഥതയോടും ശുഷ്കാന്തിയോടും കൂടി നാം അദ്ദേഹത്തിന്റെ വാക്കുകളെ അനുസരിക്കണം. സഞ്ജയൻ തന്റെ വർണ്ണനം ഉപസംഹരിക്കുന്നതിങ്ങനെയാണ്.

''യത്രയോഗേശ്വര: കൃഷ്ണോയത്രപാർത്ഥോധനുർദ്ധര:
തത്ര ശ്രീവിജയോ ഭൂതിധ്രുവാ നീതിർമ്മതിർമ്മമ''

'അല്ലയോ ധൃതരാഷ്ട്ര, യോഗേശ്വരനായ കൃഷ്ണൻ എവിടെയാണോ, അമ്പും വില്ലുമേന്തി യുദ്ധസന്നദ്ധനായ പാർത്ഥൻ എവിടെയാണോ, അവിടെ വിജയം വൈഭവം നീതി തുടങ്ങിയ സൽഗുണങ്ങൾക്ക് ഒരു കുറവും ഉണ്ടാകയില്ല. ഇവയെല്ലാം ധാരാളമായിത്തന്നെ കാണും. ഇതു് എന്റെ ഉറച്ചതും അചഞ്ചലവുമായ വിശ്വാസമാണ്.

ഈശ്വരനെ മറക്കരുതു്. എപ്പോഴും അദ്ദേഹത്തെ സ്മരിക്കുക. ശത്രുക്കൾ നിങ്ങളുടെ ഹൃദയത്തിൽ തന്നെ പതിയിരിക്കുന്നു—കാമം, ക്രോധം, ലോഭം, മോഹം, അഹങ്കാരം തുടങ്ങിയവ. ഈശ്വരനിൽ നിന്നും സഹായം തേടുക. അവയെ എതിർത്തു കീഴടക്കാൻ സജ്ജരായിരിക്കുക. ഇപ്രകാരം നിങ്ങളിൽ ഇപ്പോൾതന്നെ കുടികൊള്ളുന്ന സ്വർഗ്ഗരാജ്യത്തിനു് അവകാശികളായിത്തീരുക.

## ഉപസംഹാരം

ഗീതയിലെ ചില ശ്രദ്ധേയമായ തത്വങ്ങൾ നിങ്ങളുടെമുമ്പിൽ വയ്ക്കാനാണ് ഞാൻ ശ്രമിച്ചിട്ടുള്ളത്. നമുക്ക് യഥാത്ഥത്തിലുള്ള എന്തെങ്കിലും കിട്ടണം. 'കോ ലാഭ: ആത്മാവഗതിർഹി യോ വൈ'' എന്താണ് യഥാർത്ഥ നേട്ടം? സ്വന്തം ആത്മാവിനെപ്പററിയുള്ള അറിവ് നിങ്ങളുടെ ആത്മാവിനെ അറിഞ്ഞ് മുക്തരാകുവിൻ. ഇതാണു നമ്മുടെ ജീവിതത്തിന്റെ ലക്ഷ്യം. ലോകം നിറയെ പ്രലോഭനങ്ങളാണ്. നാം അവയുടെ വലയിൽ കുടുങ്ങി നശിക്കുന്നു. പ്രലോഭനങ്ങളെ ചെറുത്തുനിൽക്കാൻ നമുക്ക് അസാധാരണമായ കരുത്തുവേണം; 'നായമാത്മാ ബലഹീനേനലഭ്യേ' ഈ ആത്മാവ് ബലഹീനക്കുള്ളതല്ല.

അർജ്ജുനൻ യുദ്ധം ചെയ്യാൻ വിമുഖത കാണിക്കുകയായിരുന്നു. എത്ര ദുർബ്ബലനും ഭീരുവും ആയിരുന്നു, അദ്ദേഹം? എന്നാൽ കൃഷ്ണൻ അദ്ദേഹത്തെ ഒരു കരുത്തനായ മനുഷ്യനാക്കി മാററി. അർജ്ജുനൻ എന്താണു പ്രഖ്യാപിക്കുന്നതെന്നു നോക്കുക.

''നഷ്ടോ മോഹ:സ്മൃതിലബ്ധ്വാത്വത് പ്രസാദാത്മ
യാച്യുത
സ്ഥിതോഽസ്മിഗത സന്ദേഹ:കരിഷ്യേവചനംതവ''

'അല്ലയോ ഭഗവാനെ,അവിടത്തെ അനുഗ്രഹംകൊണ്ട് എന്റെ വ്യാമോഹവും അജ്ഞതയും എല്ലാം മാറിയിരിക്കുന്നു. ശരിയായ സ്വരൂപം ഞാൻ അറിയുന്നു. എന്റെ എല്ലാ സംശയങ്ങളും മാറി ഞാൻ പൂർണ്ണനായും ആത്മനിഷ്ഠ

നായിരിക്കുന്നു. അവിടത്തെ ആജ്ഞ അനുസരിക്കാൻ ഞാനിതാ തയ്യാറായിരിക്കുന്നു.''

ആത്മാത്ഥതയും ശുഷ്ക്കാന്തിയുമുണ്ടെങ്കിൽ നമ്മെയെല്ലാം ഗീത ഈ മുക്തിപദത്തിലെത്തിക്കും. എല്ലാ മർഗ്ഗങ്ങളുടേയും--കർമ്മയോഗം രാജയോഗം ഭക്തിയോഗം ജ്ഞാനയോഗം--ഏകതാനമായ സമന്വയമാണ് ഗീത. ഈ ''യോഗ'' ങ്ങളെല്ലാം തന്നെ ജീവന്റെ ഉന്നതിക്കുവേണ്ടി അനുപേക്ഷണീയമാണ്. നമ്മുടെ ക്ലേശങ്ങളും ദുഃഖങ്ങളുമെല്ലാം തന്നെ അജ്ഞതകൊണ്ടുണ്ടായതാണ്. അജ്ഞതയെ ജ്ഞാനംകൊണ്ടുമാത്രമേ അകററാവൂ. ജ്ഞാനപ്രകാശം പരിശുദ്ധമായ മനസ്സിൽ മാത്രമേ തെളിയുകയുള്ളു. ഈ 'യോഗ' ങ്ങളെല്ലാം മനസ്സിനെ ശുദ്ധീകരിക്കാനുള്ള ഉപായങ്ങളാണ്. ജ്ഞാനം രണ്ടുവിധത്തിലുണ്ട്, സൈദ്ധാന്തികവും വ്യാവഹാരികവും. അതായത് പരോക്ഷജ്ഞാനവും അപരോക്ഷജ്ഞാനവും. പരോക്ഷം സാധനയും അപരോക്ഷം സാദ്ധ്യവും ആണ്. നമുക്ക് ഗീത ഉപദേശിക്കുന്നതുപോലെ നമ്മുടെ ജീവിതത്തെ രൂപപ്പെടുത്താൻ ശ്രമിക്കാം. അഭിമാനവും ഗർവ്വും ഉണ്ടാവരുത്. അഹിംസാനിയമം പാലിക്കുക. എല്ലാ ക്ലേശങ്ങളേയും സന്തുഷ്ടനായി അഭിമുഖീകരിക്കുക. ഋജുബുദ്ധി ആയിരിക്കുക. ഒരു യഥാർത്ഥ ഗുരുവിനെ കണ്ടെത്തുക. അദ്ദേഹത്തെ ഹൃദയംഗമമായി ശുശ്രൂഷിക്കുക. നിങ്ങളുടെ ശരീരവും മനസ്സും പരിശുദ്ധമാക്കി വയ്ക്കുക. ഇളകാതെ ദൃഢചിത്തനായി ഇരിക്കുക. ഇന്ദ്രിയ സുഖങ്ങളുടെ പുറകെ ഓടിനടക്കാതെ മനസ്സിനെ അടക്കാൻ പരിശീലിക്കുക. ശരീരബോധത്തിനുപരി ഉയരാൻ ശ്രമിക്കുക. കണ്ണുകൾ തുറന്ന്, ജീവിതം ജനനം മരണം രോഗം വാദ്ധക്യം മുതലായ വസ്തു

തകൾ ശരിയായി കാണാൻ ശ്രമിക്കുക. ലോകത്തെ പറ്റി ച്ച്, വീട്ട് ഭാര്യാപുത്രാദികൾ എന്നൊക്കെ പറയുന്നവരോട്ട് ആസക്തിയില്ലാതെയിരിക്കുക. സന്തോഷമോ സന്താപമോ വരട്ടെ. ധീരനായിരിക്കുക. ഒരിക്കലും ക്ഷോഭിക്കരുത്. ഭക്തിയും വിശ്വാസവും ഉണ്ടായിരിക്കണം. ശാന്തവും ഏകാന്തവുമായ ഒരു സ്ഥലം കണ്ടുപിടിക്കുക. ലൗകിക വിഷയങ്ങളിൽ മുഴുകുന്നവരുമായി കൂട്ടുകൂടാതിരിക്കുക. ഗീത ഉപനിഷത്തുകൾ തുടങ്ങിയ മഹദ്ഗ്രന്ഥങ്ങൾ പഠിച്ച് അവയിൽ അന്തർലീനമായിരിക്കുന്ന സാരാർത്ഥം മനസ്സിലാക്കാൻ ശ്രമിക്കുക.

അങ്ങനെ മാത്രമേ നിങ്ങൾ അദ്ദേഹത്തോട്—ആത്മാവിനോട്—അഭിമുഖമായി വരികയുള്ളു. ഇതാണ് അപരോക്ഷജ്ഞാനം.

ഉപ്പുകട്ട സമുദ്രത്തിൽ അലിഞ്ഞുചേർന്ന് സമുദ്രവുമായി ഒന്നായിത്തീരുന്നതുപോലെ നിങ്ങൾ ഈശ്വരനിൽ ലയിക്കുവിൻ!

ഓം തത് സത്.

| പുറം | വരി | * തിരുത്ത് |
|---|---|---|
| ആമുഖം | 12 | പു(സ്ത)കമായി |
| 4 | 1 | മു(ക്ത)ഹസ്ത |
| 4 | 16 | എന്റെ ഉ(ദ്ദേശ്യം) |
| 5 | 1 | ണാ(ന)പ്രജയാ; |
| ,, | 2 | മാനസ്ഥഃ |
| 7 | 22 | നാണ്ടു് (സാരഥി) |
| 12 | 19 | ഭഗ(വ)ൻ! |
| 16 | 2 | ശ്രു(ധി)കളോ? |
| 17 | 18 | ഗതാ(സൂം)ശ്ച |
| 18 | 8 | നഭ(വി)ഷ്യാമഃ; |
| .. | .. | സർവ്വ(വ)യ |
| 19 | 11 | എന്റെ(കുമാരൻ)മരിച്ചു |
| 20 | 3 | വാ വ(മ്രി)യതേ |
| ,, | 21 | fനിത്യം(സ്ഥം)സ്തിതി |
| 23 | 10 | ബ്ര(ഹ്)മ |
| ,, | 11 | തി (വ്യജാ)നാത് |
| 26 | 7 | യ (ജ്)ജ്ഞാത്വാ |
| ,, | 8 | അനാദി(മ)ത് |
| ,, | 9 | സർവത(ഃ)പാണി |
| ,, | 12 | (നി)ർഗ്ഗുണം |
| 26 | 14 | സൂക്ഷ്മത്വാ'ത്ത'ദവി |
| 26 | 15 | ഭൂതേ(ഷു) |
| ,, | ,, | വിഭക്ത(മി)വ |
| ,, | ,, | (ഗ്ര)സിഷ്ണു |
| ,, | 17 | ജ്ജ്യോതി(സ്ത)സ(ഃ)പര |
| 27 | 2 | (പ്രവി)കളുണ്ട് |

* ബ്രാക്കറ്റിൽ ഉള്ളതാണ് തിരുത്തുകൾ.

| പുറം | വരി | * തിരുത്ത് |
| --- | --- | --- |
| 27 | 24 | അപിച്ഛേ(ദ)ശ്ശി |
| ,, | 25 | നൈ(വ)വൃജിനം |
| 28 | 5 | തേ/ജ്ജു(ന!) |
| ,, | 6 | ജ്ഞാനാഗ്നി(ഃ)നർവ |
| ,, | ,, | ഭസ്മസാ(ത്) |
| ,, | 25 | യജ്ഞ(ാ)ത്മാ |
| ,, | ,, | പുനർമ്മോ(ഹ)മേവം |
| 29 | 7 | ദൈ(ന്ദ്ര)ർവിമുക്ത(ാ)ഃ |
| ,, | 8 | മൂ(ഢ)ാഃ |
| 30 | 1 | ബുദ്ധി(ർ)ജനാർദ്ദന! |
| ,, | 6 | നി(ർബ)ന്ധിക്കുന്നേ |
| 32 | 1 | സംസി(ദ്ധി)മാ |
| 36 | 2 | വി ഗു(ണ:)പര |
| 38 | 22 | പ്രമാണം (ാദി)ശാസ്ത്ര |
| 39 | 9 | (പ്രേ)ത്യ നോ |
| 40 | 7 | പ്രേമരൂപ(ം) |
| 43 | 12 | അഹങ്കാ(ര)വും |
| 44 | 16 | അഗ്നി(ർ)മൂർദ്ധാ |
| ,, | ,, | ചന്ദ്രസൂ(ര്യൗ) |
| ,, | 17 | ദിശ(:)ശ്രോത്രം |
| ,, | 18 | വായു(ഃ)പ്രാണോ |
| ,, | ,, | പൃഥിവീ(ഹ്യ)ഷ |
| 45 | 1 | ദ്യൗ(ർ)മൂ(ർ)ദ്ധാ |
| 45 | 2 | (ഖ)ം നാഭി(ശ്ച)രണോ |
| 46 | 3 | ചക്ഷു(ർ)ദിശ(ഃ)ശ്രോത്രം |

* ബ്രാക്കറ്റിൽ ഉള്ളതാണ് തിരുത്തുകൾ.

| പുറം | വരി | * തിരുത്ത് |
|---|---|---|
| 47 | 12 | ചേ(ത്)താത |
| ,, | ,, | വിഷ(വ)ത് |
| 50 | 5 | വിഗത(ഭീ)ർ |
| 51 | 2 | മാശ്രു(ച:) |
| ,, | 11 | ശ്രീ(ർ)വിജയോ |
| ,, | ,, | ഭൂതി(ർ)ധ്രുവാ |
| 52 | 17 | സ്മൃതി(ർ)ല(ബ്ധാ) |
| ,, | ,, | പ്രസാദാ(ന്മ)യാ |
| 53 | 16 | സ(ം)ദ്ധ്യവും |
| ,, | 20 | ഋ(ജ്ഞ)ബുദ്ധി |

* ബ്രാക്കറ്റിൽ ഉള്ളതാണ് തിരുത്തുകൾ

## തീർത്ഥപാദീയഗ്രന്ഥാവലി.

| | | |
|---|---|---|
| അദ്വൈതചിന്താപദ്ധതി | 2-ാം പതിപ്പ് | 7 00 |
| ഭഗവദ്ദർശനം പദ്യം | 2-ാം പതിപ്പ് | 3 00 |
| ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ (അച്ചടിയിൽ രണ്ടു ഭാഗവും) | | |
| ഒരാഴ്ച ശ്രീ തപോവനസ്വാമി സന്നിധിയിൽ | 2-ാം പതിപ്പ് | 5 00 |
| ശാന്തിമന്ത്രങ്ങൾ | 2-ാം പതിപ്പ് | 2 00 |
| ശ്രീ ലളിതാഹൃദയസ്തോത്രം (ബയൻറു ചെയ്യാത്തതു് 1.75) | 3-ാം പതിപ്പ് | 2 00 |
| ബ്രഹ്മവിദ്യ | 2-ാം പതിപ്പ് | 6 00 |
| പ്രണവോപാസന | 1-ാം പതിപ്പ് | 2 50 |
| നാരദഭക്തിസൂത്രങ്ങൾ | 2-ാം പതിപ്പ് | 0 50 |
| ബ്രഹ്മദർശനം | 1-ാം പതിപ്പ് | 5 00 |
| അദ്ധ്യാത്മഭാഗവതം 1-ാം ഭാഗം 9 സ്കന്ധം | 2-ാം പതിപ്പ് | 30 00 |
| അദ്ധ്യാത്മഭാഗവതം 2-ാം ഭാഗം 10, 12 സ്കന്ധം | 1-ാം പതിപ്പ് | 40 00 |
| അദ്ധ്യാത്മഭാഗവതം ദശമം മാത്രം | 1-ാം പതിപ്പ് | 20 00 |
| ആദ്ധ്യാത്മികപ്രവചനങ്ങൾ ശ്രീ പുരുഷോത്തമാനന്ദസ്വാമികൾ | | |

തീർത്ഥപാദാശ്രമം
തീർത്ഥപാദപുരം P. O.
വാഴൂർ.
കോട്ടയം—കേരള.

Vijaya Press, Pallickathodu, Phone: 29